# ജ്ഞാനത്തിന്റെ ഗ്രിഗോറിയൻപർവം

(മലയാളം)

ജ്ഞാനത്തിന്റെ
ഗ്രിഗോറിയൻപർവം
(പഠനം)
എഡിറ്റർ: ഫാ. റ്റി. പി. ഏലിയാസ്

| | | |
|---|---|---|
| പ്രസാധകർ | : | സോഫിയാ ബുക്സ്<br>XVII/684, കോട്ടയം – 686 001 |
| ഒന്നാം പതിപ്പ് | : | 2000 മാർച്ച് |
| കോപ്പികൾ | : | 1000 |
| ഡി.റ്റി.പി. | : | സോഫിയാ ബുക്സ്, കോട്ടയം |
| പ്രിന്റിംഗ് | : | നാഷണൽസിററി ഓഫ്സെറ്റ്, കോട്ടയം |

വില : 40.00

# ജ്ഞാനത്തിന്റെ ഗ്രിഗോറിയൻപർവം


എഡിറ്റർ

ഫാ. റ്റി. പി. ഏലിയാസ്



സോഫിയാ ബുക്സ്

കോട്ടയം

വില: 40.00

# പ്രസാധകക്കുറിപ്പ്

ആദരണീയനായ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി നമ്മിൽ നിന്നും വാങ്ങിപ്പോയിട്ട് മൂന്നു വർഷം കഴിഞ്ഞിരിക്കുന്നു. അദ്ദേഹത്തിന്റെ ശാരീരികമായ അസാന്നിദ്ധ്യം സൃഷ്ടിച്ച ശൂന്യത ഇപ്പോഴും തുടരുന്നു. പ്രത്യേകിച്ച് ഇന്ത്യൻ ഓർത്തഡോക്സ് സഭാതലത്തിലും, ഇന്ത്യയിലെയും, കേരളത്തിലെയും ബൗദ്ധിക മേഖലയിലും.

വേദപുസ്തകവും പ. പിതാക്കന്മാരുടെ പാരമ്പര്യങ്ങളും സമന്വയിപ്പിച്ച് സമകാലീന പ്രശ്നങ്ങളെ വിശകലനം ചെയ്തു വിലയിരുത്തുന്നതിനു ശേഷിയുള്ള ഒരു ചിന്താപദ്ധതിയും ജീവിതദർശനവുമായി പൗരസ്ത്യ ക്രിസ്തീയ വേദശാസ്ത്രത്തെ മലങ്കരസഭയ്ക്ക് പരിചയപ്പെടുത്തി തന്നത് മാർ ഗ്രിഗോറിയോസാണ്. അതുകൊണ്ടു തന്നെ മലങ്കരസഭയ്ക്ക് ഈ  വിശ്വാസസംരക്ഷകനായ സഭാപിതാവിനോട് അളവറ്റ കടപ്പാടുണ്ട്.  മലങ്കരസഭയ്ക്ക് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ നൽകുന്ന അനുശാസനം (legacy), പൗരസ്ത്യ ക്രിസ്തീയ ചിന്തയുടെ മൗലികതയിലേക്ക് മലങ്കരസഭ മടങ്ങി വരണം എന്നതാണ്.

1996 ൽ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ദിവംഗതനായി. 1997 ൽ പിതാവിന്റെ ഒന്നാം ശ്രാദ്ധപ്പെരുന്നാളിൽ 'പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര' എന്ന തലക്കെട്ടിൽ അദ്ദേഹത്തിന്റെ ജീവചരിത്രം പ്രസിദ്ധീകരിച്ചുകൊണ്ടാണ് സോഫിയാ ബുക്സിന്റെ തുടക്കം. *ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവം* സോഫിയാ ബുക്സിന്റെ പതിനഞ്ചാമത്തെ ഗ്രന്ഥമാണ്. പൗരസ്ത്യ പിതാക്കന്മാരുടെ ജീവിതകഥകളും ചിന്തകളുമാണ് ഏറിയപങ്കും ഗ്രന്ഥങ്ങളിലെ പ്രതിപാദ്യം. ഇങ്ങനെയൊരു കടമ നിറവേറ്റാൻ സഭയ്ക്കു കഴിയണം എന്നത് ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതാഭിലാഷം ആയിരുന്നു. ഈ പ്രതിബദ്ധത എളിയതോതിൽ ഏറ്റെടുത്തിട്ടുള്ള ഒരു പ്രസ്ഥാനമായി സോഫിയാ ബുക്സ് പ്രവർത്തിക്കുന്നു. ഈ പ്രസ്ഥാനത്തിൽ വന്ദ്യ പിതാവിന്റെ സാന്നിദ്ധ്യം ഞങ്ങൾക്ക് വെളിച്ചമായി വർത്തിക്കുന്നു.

സോഫിയാ ബുക്സും മാർ ഗ്രിഗോറിയോസിന്റെ ശിഷ്യരും സ്നേഹിതരും ചേർന്ന് അർപ്പിക്കുന്ന എളിയ സ്നേഹാഞ്ജലിയാണ് *ഗ്രിഗോറിയൻ പർവം*. മാർ ഗ്രിഗോറിയോസ്  മെത്രാപ്പോലീത്തായുടെ ജീവിതത്തെയും ദർശനത്തെയും കുറിച്ച് ഒരു പുനരന്വേഷണം നടത്തുകയാണീ കൃതിയിൽ. ഈ ഗ്രന്ഥം ദൈവതിരുനാമ മഹത്വത്തിനും സർവ്വസൃഷ്ടികളുടെയും നന്മയിലേക്കുള്ള നിറവിനും ഉതകുമെന്ന പ്രതീക്ഷയോടെ.

സോഫിയാ ബുക്സിനുവേണ്ടി

**ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ**
**ജോയ്സ് തോട്ടയ്ക്കാട്**

# വാങ്മുഖം

എന്റെ അഭിവന്ദ്യ ഗുരുനാഥനായ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതത്തെക്കുറിച്ചും ദർശനങ്ങളെക്കുറിച്ചുമുള്ള പഠനങ്ങളുടെ സമാഹരമാണിത്. ജ്ഞാനത്തിന്റെ സൂര്യതേജസ്സായ തിരുമേനിയിൽ നിന്നും ബൗദ്ധികമായി ഏറെക്കാര്യങ്ങളൊന്നും ഉൾക്കൊള്ളുവാൻ എനിക്ക് കഴിഞ്ഞിട്ടില്ല. എന്നിരുന്നാലും ആ വ്യക്തിത്വവും ജീവിതവും എന്നെ ഏറെ ആകർഷിച്ചിട്ടുണ്ട്. മെത്രാപ്പോലീത്തായുടെ പ്രിയ സ്ഥാപനമായ തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ എളിയ ചുമതലക്കാരിൽ ഒരാളായിരിക്കുവാനും, കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ തിരുമേനി സ്ഥാപിച്ച സോഫിയാ സെന്ററിന്റെ പ്രോഗ്രാം സെക്രട്ടറിയായിരിക്കുവാനും സാധിച്ചത് തിരുമേനിയുടെ അളവറ്റ വാത്സല്യം മൂലമാണ്. ആ വാത്സല്യനിധിയായ ഗുരുവിന്റെ തൃപ്പാദത്തിൽ ശിഷ്യൻ അർപ്പിക്കുന്ന ഗുരുദക്ഷിണയാണ് ഈ ഗ്രന്ഥം.

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സെമിനാരിയിലെ സഹപ്രവർത്തകൻ, സഹോദര മെത്രാപ്പോലീത്താ, അഗതികളും ദരിദ്രരുമായ കുഞ്ഞുങ്ങളുടെ ഉന്നമനത്തിനു വേണ്ടി ഗ്രിഗോറിയോസ് തിരുമേനി തന്നെ രൂപംകൊടുത്ത പരുമല മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ ചാരിറ്റബിൾ ട്രസ്റ്റിന്റെ (തലക്കോട്) സ്ഥാപക മെമ്പർ, ബലഹീനനായ എന്റെ ഗുരുശ്രേഷ്ഠൻ എന്നീ നിലകളിൽ ശോഭിക്കുന്ന അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനി ഈ ഗ്രന്ഥത്തിന് അവതാരിക എഴുതി അനുഗ്രഹിച്ചു. തിരുമേനിയോടുള്ള നന്ദി നിസ്സീമമാണ്.

ഈ സമാഹാരത്തിൽ ലേഖനങ്ങൾ ഉൾപ്പെടുത്തുവാൻ അനുമതി നൽകി സഹകരിച്ച സാംസ്ക്കാരിക, സാഹിത്യ, വേദശാസ്ത്ര പണ്ഡിതരോടുള്ള നന്ദിയും കടപ്പാടും അറിയിക്കട്ടെ.

അമേരിക്കൻ ഭദ്രാസനത്തിലെ സീനിയർ വൈദികനായ ബ. ഏ. കെ. ചെറിയാനച്ചൻ അഭി. ഗ്രിഗോറിയോസ് തിരുമേനിയുമായി മൂന്നു ദശാബ്ദത്തിലധികം വ്യക്തിബന്ധമുള്ള വ്യക്തിയാണ്. അച്ചന്റെ അദ്ധ്യക്ഷതയിലുള്ള ഒരു പ്രസാധക സമിതിയാണ് ഇതിന്റെ പ്രസിദ്ധീകരണ ചുമതല ഏറ്റെടുത്തിരിക്കുന്നത്. അവരോടുള്ള നന്ദിയും സ്നേഹവും രേഖപ്പെടുത്തുന്നു.

പൗലോസ് മാർ ഗ്രിഗോറിയോസ് എന്ന മനുഷ്യനെയും ചിന്തകനെയും പരിചയപ്പെടുവാൻ ഈ ഗ്രന്ഥം ആർക്കെങ്കിലും പ്രയോജനപ്പെട്ടാൽ ഞാൻ ധന്യനായി.

**ഫാ. റ്റി. പി. ഏലിയാസ്**
**(എഡിറ്റർ)**

# അവതാരിക

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത

ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വ്യക്തിമാഹാത്മ്യത്തെക്കുറിച്ച് ഈ ഗ്രന്ഥത്തിന്റെ അവതാരികയായി എഴുതുന്നതിന് ലഭിച്ച അവസരത്തെ ഏറ്റവും വിലയേറിയതായി ഞാൻ കരുതുന്നു. അഞ്ചുവർഷം അദ്ദേഹത്തിന്റെ കീഴിൽ ഒരു അദ്ധ്യാപകനായും വാർഡനായും ഞാൻ സേവനമനുഷ്ടിച്ചതിന്റെ വെളിച്ചത്തിൽ എനിക്ക് അദ്ദേഹത്തോട് വളരെ അടുത്ത് പെരുമാറുന്നതിന് സാധിച്ചു. ദിവസങ്ങൾ കഴിയുന്തോറും അദ്ദേഹത്തോടുള്ള സ്നേഹബഹുമാനങ്ങൾ എന്നിൽ വർദ്ധിച്ചുവന്നു.

അദ്ദേഹത്തിൽ കണ്ട ചില ബലഹീനതകൾ പലരും അദ്ദേഹത്തെ തെറ്റിദ്ധരിക്കുന്നതിന് ഇടയാക്കിയിട്ടുണ്ട്. തന്റെ ഏകാഗ്രതയെ ഭഞ്ജിക്കുന്നതിന് ഇടയായാൽ അദ്ദേഹം അമർഷം കൊള്ളുമായിരുന്നു. ഏതെങ്കിലും കാര്യത്തിൽ തെറ്റായ നടപടികൾ കണ്ടാൽ, യാതൊരു ദാക്ഷിണ്യവും കാണിക്കാതെ തുറന്ന് പറഞ്ഞ് വിമർശിക്കുന്ന പ്രകൃതം ഉണ്ടായിരുന്നതിനാൽ പലരും ശത്രുക്കളായി തീർന്നു. എന്നാൽ ആർക്കും ചോദ്യം ചെയ്യുവാൻ വയ്യാത്ത ഉത്തമ മനസ്സാക്ഷിയുടെ ഉടമയായിരുന്നു അദ്ദേഹം.

ഒരു പണ്ഡിതനെന്നതിലുപരി അദ്ദേഹം ഒരു യഥാർത്ഥ ഭക്തനുമായിരുന്നു. ദൈവമാണ് സകല നന്മയുടേയും ഉറവിടമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. തന്മൂലം ഇതരമതങ്ങളെ അദ്ദേഹം ബഹുമാനിച്ചു. തന്നിൽ വ്യാപരിക്കുന്നത് ദൈവകൃപയാണെന്ന ബോദ്ധ്യമുണ്ടായിരുന്നതിനാൽ പൂർണ്ണ ദൈവവിശ്വാസവും ഉണ്ടായിരുന്നു. ഒരിക്കൽ ഒരാൾ തിരുമേനിയുടെ വാതിലിൽമുട്ടി. വാതിൽ തുറക്കാതെയിരുന്നതിനാൽ ജനാലയിൽ കൂടി നോക്കിയപ്പോൾ കത്തിച്ച ഒരു വിളക്കിന്റെ മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നതാണ് കണ്ടത്.

തിരുമേനിയുടെ മേധാശക്തി (Will Power) അപാരമായിരുന്നു. ഒരു വശം സ്ട്രോക്ക് മൂലം തളർന്നിട്ടും, പരാശ്രയം കൂടാതെ വടി കുത്തിപ്പിടിച്ചു നടക്കുകയും വിമാനയാത്രകൾ നടത്തുകയും ചെയ്തിരുന്നു. തന്റെ ദൈവം തന്നെ കാത്തുകൊള്ളുമെന്ന ഉറച്ച വിശ്വാസമാണ് ഇവിടെ നാം ദർശിക്കുന്നത്.



സ്വയശിക്ഷണം പാലിച്ചിരുന്ന മാർ ഗ്രിഗോറിയോസ് ലളിത ഭക്ഷണത്തിൽ സംതൃപ്തനായിരുന്നു. ഉപവാസത്തിലും കുമ്പിടീലിലും യാമ പ്രാർത്ഥനകളിലും അദ്ദേഹം നിഷ്ഠപാലിച്ചിരുന്നു. സഭയിലെ സന്യാസ ശ്രേഷ്ഠന്മാരെക്കുറിച്ച് അദ്ദേഹത്തിന് വലിയ മതിപ്പായിരുന്നു. നാലാം നൂറ്റാണ്ടിലെ വലിയ മാർ ബസ്സേലിയോസ്, നിസ്സായിലെ മാർ ഗ്രിഗോറിയോസ്, നസാൻസിലെ മാർ ഗ്രിഗോറിയോസ് എന്നീ സന്യാസ ശ്രേഷ്ഠന്മാരും പണ്ഡിതരുമായവരെക്കുറിച്ച് പറയുമ്പോൾ അദ്ദേഹം വാചാലനാകുമായിരുന്നു. സഭയുടെ നവോത്ഥാനത്തിന് സന്യാസസമൂഹങ്ങളാണ് ഏറ്റവും ആവശ്യമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ആലുവ യു. സി. കോളജിനടുത്ത് ഫെലോഷിപ്പ് ഹൗസിൽ, മാർ ഗ്രിഗോറിയോസ് അയ്മേനിയായിരുന്നപ്പോൾ കെട്ടിടങ്ങൾ പണിതത് സാധാരണക്കാർക്ക് വന്ന് താമസിച്ച് ധ്യാനിക്കുന്നതിനുവേണ്ടിയായിരുന്നു.

മർദ്ദിതസമൂഹത്തോട് അദ്ദേഹത്തിന് സഹതാപമുണ്ടായിരുന്നു. ഒരു ഉറച്ച ക്രിസ്ത്യാനിയായിരിക്കുമ്പോൾ തന്നെ കമ്മ്യൂണിസ്റ്റ് ആദർശങ്ങളെ വിലമതിക്കുകയും സോഷ്യലിസ്റ്റ് വ്യവസ്ഥിതിക്കായി അദ്ധ്വാനിക്കുകയും ചെയ്തിരുന്നു. കഷ്ടത അനുഭവിക്കുന്നവരെ തിരുമേനി അത്മാർത്ഥമായി സഹായിച്ചിരുന്നു. മുളന്തുരുത്തിയ്ക്കടുത്ത് തലക്കോട്ടുള്ള സെന്റ് മേരീസ് ബാലഭവനും, ഡൽഹിയിലെ ചേരിപ്രദേശങ്ങളിലുള്ള പ്രവർത്തനങ്ങളും തിരുമേനിയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ഉത്തമ ഉദാഹരണമാണ്.

ശിശുക്കളോടുള്ള തിരുമേനിയുടെ പ്രത്യേക സ്നേഹവാത്സല്യങ്ങൾ പ്രശസ്തമാണ്. കുട്ടികളെ കണ്ടാൽ സകലതും മറന്ന് അവരോടു കൂടെ കളിക്കുകയും അവരെ കളിപ്പിക്കുകയും അതിൽ സന്തോഷം കണ്ടെത്തുകയും ചെയ്തിരുന്നു. എന്തെങ്കിലും കാര്യം നേടണമെങ്കിൽ കുട്ടികളുമായി ചെന്നാൽ മതിയെന്ന് പറയത്തക്കവണ്ണം തിരുമേനിയ്ക്ക് കുട്ടികളോടുള്ള സ്നേഹവാത്സല്യങ്ങൾ അപാരമായിരുന്നു.

കഠിനാദ്ധ്വാനത്തിന് തിരുമേനി ഉത്തമമാതൃകയായിരുന്നു. അതിരാവിലെ മൂന്നുമണിക്ക് എഴുന്നേറ്റ് വായിക്കുവാനും പഠിക്കുവാനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. സാധാരണക്കാർ ഏറ്റവും കൂടുതൽ ഉറങ്ങി സുഖമനുഭവിക്കുന്ന സമയമാണിതെന്ന് ഓർക്കണം. തിരുമേനിയുടെ അസാധാരണ ബുദ്ധിശക്തിയും ഓർമ്മശക്തിയും (Photographic Memory എന്ന് വിശേഷിപ്പിക്കത്തക്കത്) അദ്ദേഹത്തെ ഒരു കാര്യത്തിലും ഉദാസീനനാക്കിയിരുന്നില്ല. നേരെ മറിച്ച് ലോകനന്മയ്ക്കുവേണ്ടി പരമാവധി അറിവ് സമ്പാദിക്കണമെന്ന തീഷ്ണതയിലേക്ക് അവ തിരുമേനിയെ നയിച്ചു. എവിടെ പോയാലും ഏതൊരു വിഷയത്തിലും അഗ്രഗണ്യന്മാരായവരെ കണ്ടുപിടിച്ച് അവരുമായി ചർച്ച നടത്തുകയും, അവരിൽ നിന്ന് ഏറ്റവും നൂതനങ്ങളായ ആശയങ്ങൾ ഉൾക്കൊള്ളുകയും ചെയ്തിരുന്നു.

ഒരിക്കൽ വായിച്ചത് ഒരിക്കലും മറക്കാത്ത ഓർമ്മശക്തി അദ്ദേഹത്തിനുണ്ടായിരുന്നു. അഖിലലോക സഭാകൗൺസിലിന്റെ പ്രവർത്തകരിൽ പലരും അദ്ദേഹത്തെ walking encyclopaedia (നടക്കുന്ന വിജ്ഞാനകോശം) എന്ന് വിളിച്ചിരുന്നു. ഏതൊരു വിഷയത്തെക്കുറിച്ചും ഏറ്റവും ആധികാരികമായി പ്രസംഗിക്കുന്നതിനുള്ള കഴിവ് ഉണ്ടായിരുന്നു. ഒരിക്കൽ തിരുമേനി പറഞ്ഞത് ഞാൻ ഓർക്കുന്നു. പോളണ്ടിലേക്ക് അദ്ദേഹത്തെ ക്ഷണിച്ചിരിക്കയാണെന്നും, ഏത് വിഷയത്തെക്കുറിച്ചാണ് പ്രസംഗിക്കേണ്ടതെന്ന് ചോദിച്ചപ്പോൾ “You talk on any subject” (ഏത് വിഷയത്തെക്കുറിച്ചും സംസാരിക്കാം) എന്ന് മറുപടി പറഞ്ഞു എന്നും അദ്ദേഹം പറഞ്ഞു. W.C.C. യിൽ പ്രവർത്തിച്ചിരുന്ന കാലത്ത് ബൈബിൾ ക്ലാസിനും പ്രസംഗത്തിനും ക്ഷണിക്കുവാൻ വരുന്നവർ, ആദ്യമേ ഇദ്ദേഹത്തെ വേണമെന്നാണ് പറഞ്ഞിരുന്നത്.

ലോകപ്രശസ്തരായ രാഷ്ട്രീയ നേതാക്കന്മാരും മതനേതാക്കന്മാരുമായി ഉറ്റ സ്നേഹബന്ധം തിരുമേനിക്കുണ്ടായിരുന്നു. മാർപാപ്പ, ദലൈലാമാ, സിക്ക് മതത്തിലെ ഒരു ജീവൻമുക്തനായി പരിഗണിക്കുന്ന വരൻ സിംഗ് മുതലായ അനേകർ തന്റെ സ്നേഹവലയത്തിൽ ഉണ്ടായിരുന്നു. ഗൾഫ് യുദ്ധത്തിന് വിരാമം വരുത്തുവാൻ തിരുമേനി നൽകിയ സേവനം ഏറ്റവും വിലപ്പെട്ടതായിരുന്നു.

അഖിലലോക സഭാകൗൺസിൽ അസോഷ്യേറ്റ് സെക്രട്ടറിയായും പ്രസിഡണ്ടുമാരിൽ ഒരാളായും പ്രവർത്തിച്ച കാലഘട്ടത്തിൽ സുപ്രധാനമായ വിവിധ കമ്മീഷനുകൾക്ക് നേതൃത്വം നൽകിയത് ലോകത്തിന് വലിയ ഒരു അനുഗ്രഹമായിരുന്നു. പക്ഷാഭേദമോ, അഴിമതിയോ തീണ്ടിയിട്ടില്ലാത്ത സ്വയപരിത്യാഗിയായ തിരുമേനിയുടെ സേവനം എക്കാലത്തും സ്മരണീയമാണ്. ലോകസമാധാനത്തിന് വേണ്ടിയും തിരുമേനി സജീവമായി പ്രവർത്തിച്ചിരുന്നു. വിവിധ മതങ്ങൾ തമ്മിലുള്ള സംഘർഷവും തെറ്റിദ്ധാരണകളും മാറ്റുന്നതിന് നിരവധി ഡയലോഗുകൾ അദ്ദേഹം സംഘടിപ്പിച്ചു.

വേദശാസ്ത്രപരമായി ചിന്തിച്ചാൽ പാശ്ചാത്യലോകത്ത് നിലവിലിരുന്ന സെന്റ് അഗസ്റ്റിന്റെ വേദശാസ്ത്രവൈകല്യങ്ങളെ ചൂണ്ടിക്കാണിച്ചതിന്റെ പ്രശസ്തി തിരുമേനിക്കാണ്. നിസ്സായിലെ മാർ ഗ്രിഗോറിയോസിനെ അടിസ്ഥാനമാക്കി മനുഷ്യനിൽ നിക്ഷിപ്തമായ ദൈവസാദൃശ്യത്തെ അദ്ദേഹം ഉയർത്തിക്കാട്ടി.

ആഗോളവ്യാപകമായ കർമ്മപരിപാടികളിൽ വ്യാപൃതനായിരുന്ന തിരുമേനിക്ക് നാട്ടിൽ അധികം സമയം ചെലവാക്കാൻ സാധിച്ചിരുന്നില്ല. എങ്കിലും സ്വന്തസഭയെയും, വൈദിക സെമിനാരിയെയും കണ്ണിന്റെ കൃഷ്ണമണിപോലെ സ്നേഹിക്കുകയും അവയുടെ ഉയർച്ചക്കായി കഠിനാദ്ധ്വാനം ചെയ്യുകയും ചെയ്തു. പാണ്ഡിത്യവും സ്വഭാവവൈശിഷ്ട്യവും ഒരുപോലെ ഒത്തിണങ്ങിയ തിരുമേനി യഥാർത്ഥത്തിൽ ഒരു മഹാൻ തന്നെയായിരുന്നു.



വിവിധ ഭാഷകളിലുള്ള തിരുമേനിയുടെ അറിവും വിവിധ വിഷയങ്ങളിലുള്ള പാണ്ഡിത്യവും അത്ഭുതാവഹം തന്നെ. ഓരോ വിഷയത്തിലും അഗ്രഗണ്യന്മാർ ഉണ്ട്. എന്നാൽ എല്ലാ വിഷയങ്ങളിലും അഗ്രഗണ്യനായി മാർ ഗ്രിഗോറിയോസിനെപ്പോലെ മറ്റൊരാൾ ഉണ്ടെന്ന് തോന്നുന്നില്ല. തിരുമേനിയുടെ പണ്ഡിതോചിതമായ പുസ്തകങ്ങളും ലേഖനങ്ങളും സാധാരണക്കാർക്ക് ദുർഗ്രാഹ്യങ്ങളാണ്. താരതമ്യേന ലഘുവായ ചില ലേഖനങ്ങൾ ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. മാർ ഗ്രിഗോറിയോസിന്റെ ദർശനങ്ങളെക്കുറിച്ച് ഡോ. സുകുമാർ അഴീക്കോട്, ഡോ. കെ. എം. തരകൻ, പോൾ മണലിൽ തുടങ്ങിയവർ എഴുതിയിരിക്കുന്നു. ഇവ ഏവർക്കും പുതിയ അറിവിന്റെ മേഖലകൾ വെട്ടിത്തുറക്കുമെന്ന ആശയോടെ ഈ ഗ്രന്ഥം പൊതുജനസമക്ഷം സമർപ്പിക്കുന്നു.

“തിന്മയുടെ ഉത്ഭവം സ്വഭാവത്തിലല്ല. സാത്താന്റെ പോലും സ്വഭാവം തിന്മയിലല്ല ഉല്പാദിതമായത്. നന്മയുടെ പ്രസരമായി സൃഷ്ടിക്കപ്പെട്ടവനാണ് പ്രഭാകരൻ അല്ലെങ്കിൽ ലൂസിഫർ (Lucifor) എന്നു വിളിക്കപ്പെടുന്ന സാത്താൻ. സൃഷ്ടമായ സ്വഭാവത്തിൽ നിന്നല്ല തിന്മയുടെ ഉത്ഭവം. എന്നാൽ ലൂസിഫറിനെന്നപോലെ മനുഷ്യനും നല്കപ്പെട്ടിട്ടുള്ള സ്വാതന്ത്ര്യം നന്മയെ പരിത്യജിച്ച് തിന്മയെ ആശ്ലേഷിക്കുവാനുള്ള സാധ്യത, മനുഷ്യനും മറ്റു സൃഷ്ടികൾക്കും നൽകുന്നു. സ്വതന്ത്രസൃഷ്ടികൾ തങ്ങളുടെ സ്വയം നിർണ്ണായകശക്തി ഉപയോഗിച്ച് നന്മയെ ആശ്ലേഷിക്കേണ്ടുന്നവരാണ്. അല്ലാതെ നന്മയോട് ബദ്ധന്മാരായിട്ടല്ല അവരുടെ അസ്തിത്വം നൽകപ്പെട്ടിട്ടുള്ളത്. നന്മയുമായുള്ള ബന്ധം സ്വയം വിച്ഛേദിക്കാനുള്ള ശക്തി സ്വാതന്ത്ര്യത്തിന്റെ അവശ്യഘടകമാണ്. ആ ശക്തി ഉപയോഗിച്ച് ഉണ്മയുടെയും നന്മയുടെയും വിപരീതമായ ഇല്ലായ്മയും തിന്മയും സൃഷ്ടിക്കാനുള്ള ശക്തിയും സ്വാതന്ത്ര്യത്തിൽ ദത്തമാണ്. ഈ സ്വാതന്ത്ര്യമുപയോഗിച്ച് സൃഷ്ടി സൃഷ്ടിക്കുന്നതാണ് തിന്മ.”

**– പൗലോസ് മാർ ഗ്രിഗോറിയോസ്**



# Thy Joyous Face

Thy Wearied Slave, Strength all Spent
Worn out with the World's Wars and Woe
Jaded, Bushed, drained, of only in body,
Languishing at the edge of Life.
Yet a peaceful smile beams through
When Thy Joyous face is seen.

Memory speaks of Much Youth and Vigour
Body and Soul on fire with Thy presence
Failing Often, yet full of fruit,
Battered, but never beaten
Bushed, but never weary
A little lilt always is my secure spring
For Thy joyous face was always seen

Now That evening has come
The soft glow of the setting sun
The twilight of Body-Soul Breaking
Bodyless sleep beckons to take the plunge
To rise a fresh free from all pain and passion
A new morn, a new day, a new world
Where the Vision of Thy joyous face never fails

**- Paulos Mar Gregorios**

(This is an unpublished poem written by Mar Gregorios)

# ഉള്ളടക്കം





# ഉപോദ്ഘാതം



# ജീവചരിത്രരേഖ

## തൃപ്പൂണിത്തുറയിൽ നിന്ന് ലോകവേദികളിലേക്ക്

### ഫാ. റ്റി. പി. ഏലിയാസ്

**നൂ**റ്റാണ്ടുകൾ കൂടുമ്പോൾ മാത്രം ചിന്താ ചക്രവാളത്തിൽ പ്രത്യക്ഷപ്പെടുന്ന അപൂർവ്വ തേജോഗോളമായിരുന്നു പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (1922–1996). വേദശാസ്ത്രജ്ഞൻ, ചിന്തകൻ, ദാർശനികൻ, ബഹുഭാഷാ പണ്ഡിതൻ തുടങ്ങിയ വിവിധ നിലകളിൽ വിശ്രുതനായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതം സംഭവബഹുലമായിരുന്നു

**ജനനവും ബാല്യകാലവും**

എറണാകുളം ജില്ലയിലെ തൃപ്പൂണിത്തുറ തടിക്കൽ ടി. പി. പൈലിയുടെയും ഏലി പൈലിയുടെയും മൂന്നാമത്തെ പുത്രനായി 1922 ആഗസ്റ്റ് 9–ന് പൗലോസ് മാർ ഗ്രിഗോറിയോസ് ജനിച്ചു. സ്കൂളിലെ പേര് ടി. പി. വർഗീസ് എന്നായിരുന്നു. 1975 ൽ റമ്പാനാകുന്നതുവരെ പോൾ വർഗീസ് എന്നറിയപ്പെട്ടു. റമ്പാൻ ആയ സമയത്ത് ആശ്രമസ്ഥ നാമമായ പൗലോസ് എന്ന പേര് സ്വയം സ്വീകരിച്ചു. 1975 ഫെബ്രുവരി 16–ന് നിരണം പള്ളിയിൽ വച്ച് പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ പൗലോസ് റമ്പാനെ മാർ ഗ്രിഗോറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി അഭിഷേകം ചെയ്തു.

പിതാവ് അദ്ധ്യാപകനായി ജോലിനോക്കുന്ന തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂളിൽ പോൾ വർഗീസ് 4–ാമത്തെ വയസ്സിൽ വിദ്യാരംഭം കുറിച്ചു. നാലാം ക്ലാസ്സിൽ എത്തിയതോടെ പോൾ വർഗീസിന്റെ പ്രായത്തിൽ കവിഞ്ഞ ബുദ്ധി സ്കൂളിൽ ശ്രദ്ധിക്കപ്പെട്ടു തുടങ്ങി. ബാല്യത്തിലെ ക്രമമായ സഭാജീവിതമാണു തന്റെ വ്യക്തിത്വരൂപവത്ക്കരണത്തിൽ ആദ്യസ്വാധീനം ചെലുത്തിയ മുഖ്യഘടകം എന്നു പലപ്പോഴും മെത്രാപ്പോലീത്താ വൈദിക വിദ്യാർത്ഥികളെ ഓർപ്പിക്കാറുണ്ടായിരുന്നു. തന്റെ ജീവിതത്തിൽ വിശ്വാസത്തിന്റെ അടിത്തറ പാകിയതിനെക്കുറിച്ചു ഇപ്രകാരം കുറിച്ചിട്ടുണ്ട്: "ദൈവശാസ്ത്രത്തിൽ പറയും മെത്രാന്മാർ അടുത്ത മെത്രാന്മാർക്കു വിശ്വാസം കയ്യേല്പിച്ചു കൊടുക്കുന്നു എന്ന്. എന്നെ മെത്രാനൊന്നുമല്ല കയ്യേല്പിച്ചത്. എന്റെ അമ്മയാണ്. എന്റെ അപ്പോസ്തോലിക പിൻതുടർച്ച വരുന്നതും എന്റെ അമ്മയിൽ നിന്നാണ്".



തൃപ്പൂണിത്തുറയിൽ നിന്ന് ആത്മീയവേദിയിലേക്കും തുടർന്ന് ലോകവേദികളിലേക്കും ഉയർത്തപ്പെടുവാൻ കാരണവും ഇതുതന്നെ.

സമാധാനത്തിനും ശാന്തിക്കും വേണ്ടി പ്രവർത്തിക്കുവാൻ, ചൂഷണത്തിനും അഴിമതിക്കും എതിരെ പോരാടുവാൻ ജനങ്ങളെ പ്രബുദ്ധരാക്കുവാൻ ലോകമെമ്പാടും സഞ്ചരിച്ച മെത്രാപ്പോലീത്തായുടെ ബാല്യകാല അനുഭവങ്ങൾ കയ്പ്പേറിയതായിരുന്നു എന്ന് തന്റെ ആത്മകഥയിൽ വ്യക്തമാക്കുന്നു. പോൾ വർഗീസിന് 13 വയസ്സുള്ളപ്പോൾ അദ്ദേഹത്തിന്റെ അമ്മ നിത്യരോഗിയായി. ഏറ്റവും അധികം വേദനിപ്പിച്ച ബാല്യകാലാനുഭവം അമ്മയുടെ രോഗാവസ്ഥയാണ്: "പിതാവ് മുൻകോപിയും, കർക്കശ്ശ സ്വഭാവക്കാരനും, ശുണ്ഠിക്കാരനും. ഭവനത്തിൽ നിന്ന് ആഹ്ലാദം ഓടിയൊളിച്ചു. മ്ലാനത അന്തരീക്ഷത്തെ മൂടിനിന്നു... പരീക്ഷ തുടങ്ങുന്നതിനു മുമ്പ് സ്കൂളിൽ എത്തിചേരത്തക്കവണ്ണം ഞാൻ എഴുന്നേറ്റ് പോകും. തയ്യാറാക്കാൻ വീട്ടിൽ ആരുമില്ലാത്തതിനാൽ പലപ്പോഴും പ്രഭാതഭക്ഷണം ഉണ്ടാകാറില്ല. മിക്കവാറും ഞങ്ങൾ പട്ടിണിയിലാണ്. പാചകം ചെയ്യാനുള്ള മനോഭാവത്തിലല്ല ഞങ്ങളിലാരും തന്നെ".

എന്നാൽ ആ ബാലമനസ്സിൽ രണ്ട് രക്തബന്ധ വ്യക്തികൾ പച്ചപിടിച്ചു നില്ക്കുന്നുണ്ടായിരുന്നു. 1. അമ്മാച്ചനായ മുളന്തുരുത്തിയിൽ പൊനോടത്ത് അബ്രഹാം മാസ്റ്റർ. മുളന്തുരുത്തി സ്കൂളിലെ എല്ലാ വിദ്യാർത്ഥികളുടെയും ആദരണീയനായ ഗുരുഭൂതൻ. പോൾ വർഗീസിന് എത്രയും പ്രീയങ്കരനായ അമ്മാച്ചൻ. 2. പിതാവിന്റെ രണ്ടാം മച്ചുനൻ ആയിരുന്ന പത്രോസ് ശെമ്മാശ്ശൻ (പിന്നീട് സ്ലീബാദാസ സമൂഹ സ്ഥാപകൻ. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ/മൂക്കഞ്ചേരിൽ തിരുമേനി). ബാല്യകാലത്ത് പത്രോസ് ശെമ്മാശ്ശന്റെ ഉപദേശം അല്പം തീപ്പൊരി തന്നിലേക്ക് നിവേശിപ്പിച്ചിരിക്കണം എന്ന് മെത്രാപ്പോലീത്താ പറയുമായിരുന്നു.

വെറെ രണ്ട് ചരിത്ര പുരുഷന്മാരും ഈ വിദ്യാർത്ഥി മനസ്സിനെ സ്വാധീനിച്ചിട്ടുണ്ട് – രണ്ട് വിദേശികൾ. ഹിറ്റ്ലർക്കെതിരെ സധൈര്യം പോരാടി ജയിലിൽ അടക്കപ്പെട്ട ജർമ്മൻ പാസ്റ്റർ മാർട്ടിൻ നീമുള്ളർ, മുസ്സോളിനിയെ സധൈര്യം ചെറുത്തുനിന്ന് രാജ്യം നഷ്ടപ്പെട്ടിട്ടും വീണ്ടും അധികാരത്തിൽ വന്ന ഹെയ്‌ലി സെലാസി ചക്രവർത്തിയും. പില്ക്കാലത്ത് അവരെ അടുത്തു പരിചയപ്പെടുവാനുള്ള അപൂർവ്വ സൗഭാഗ്യവും പോൾ വർഗീസിനു ലഭിച്ചു.

കുടുംബത്തിലെ സാമ്പത്തിക ഞെരുക്കത്തെക്കുറിച്ച് മെത്രാപ്പോലീത്താ ഓർക്കുന്നത് ഇപ്രകാരമാണ്: "ആയിരത്തി തൊള്ളായിരത്തി മുപ്പതുകളിൽ 28 രൂപ ശമ്പളം കിട്ടുന്ന ഒരു അദ്ധ്യാപകന്റെ വരുമാനം കൊണ്ട് ഏഴു പേരുടെ ആവശ്യങ്ങൾ നിർവ്വഹിക്കുക... ശമ്പളത്തിനു പുറമേ ലഭിക്കുന്ന വരുമാനം അര ഏക്കർ പാടത്തുനിന്ന് വർഷത്തിൽ രണ്ട് തവണ

കൃഷി ചെയ്തു കിട്ടുന്ന നെല്ലും മാസം തോറും കിട്ടുന്ന ഏതാനും തേങ്ങയും മാത്രമായിരുന്നു. കുട്ടികൾ എല്ലാം വളർന്നു. മൂത്ത ആളെ കോളജിൽ ചേർത്തു. അതോടെ ഭാരം ദുർവഹമായി. ആവശ്യത്തിനു ഭക്ഷണമുണ്ടാവില്ല. പുതിയ വസ്ത്രങ്ങൾ വാങ്ങലുണ്ടാവില്ല. അതിഥി സൽക്കാരവും പഴയപടി നടപ്പില്ല എന്ന സ്ഥിതിയായി ഭവനത്തിൽ".

പോൾ വർഗീസിനെ ബാല്യത്തിൽ തന്നെ വരിഞ്ഞുമുറുക്കിയ രണ്ട് അവസ്ഥകൾ കുടുംബത്തിലെ സാമ്പത്തിക ഞെരുക്കവും വ്യക്തിജീവിതത്തിലെ മാനസിക സംഘർഷവുമാണ്. ഈ സാഹചര്യത്തിലാണ് 1937 ൽ ഫസ്റ്റ് ക്ലാസ്സോടു കൂടി പോൾ വർഗീസ്, എസ്. എസ്. എൽ. സി. പാസ്സായത്. കൊച്ചി സംസ്ഥാനത്തിലെ ആറാം റാങ്ക്. കണക്കിനു 96 മാർക്കോടുകൂടി സ്റ്റേറ്റ് ഗോൾഡ് മെഡൽ. കരഞ്ഞുവീർത്ത മുഖവുമായി പ്രഭാത ഭക്ഷണം പോലും കഴിക്കാതെ പരീക്ഷ എഴുതിയാണ് ഈ വൻ വിജയം നേടിയത് എന്ന വസ്തുത നേട്ടത്തിനു കൂടുതൽ തിളക്കമേകുന്നു.

### പത്രപ്രവർത്തകൻ

എസ്. എസ്. എൽ. സി. ഫസ്റ്റ് ക്ലാസ്സിൽ പാസ്സായി എങ്കിലും കോളജ് വിദ്യാഭ്യാസത്തിന് അയയ്ക്കുവാൻ പിതാവ് തയ്യാറായില്ല. പ്രായപൂർത്തിയായിട്ടില്ലാത്തതിനാൽ ഒരു ജോലി ലഭിക്കുമായിരുന്നില്ല. പോൾ വർഗീസ് സ്വതന്ത്ര പത്രപ്രവർത്തകനായി. കൊച്ചിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന പ്രമുഖ പത്രമായ 'ഗോമതി', മലബാറിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന പ്രമുഖ പത്രമായ 'മലബാർ മെയിൽ' തുടങ്ങിയവയ്ക്കു വേണ്ടി അദ്ദേഹം ലേഖനങ്ങൾ, റിപ്പോർട്ടുകൾ, അഭിമുഖങ്ങൾ എന്നിവ എഴുതി. മലബാർ മെയിലിന്റെ എഡിറ്റോറിയൽ വർക്ക് ഇടയ്ക്ക് പോയി ചെയ്യുമായിരുന്നു. തൊഴിൽ എന്നതിനേക്കാൾ പത്രപ്രവർത്തനം രസകരമായ ഒരു അനുഭവമാക്കി മാറ്റി അദ്ദേഹം. പല കാര്യങ്ങൾ പഠിക്കാനും അറിയുവാനും പത്രപ്രവർത്തനം അവസരമൊരുക്കി.

### കേരള ട്രേഡ് യൂണിയൻ നേതാവ്

അങ്ങനെ നാലുവർഷം കഴിച്ചു. അപ്പോഴേക്കും പ്രായപൂർത്തിയായതിനാൽ കൊച്ചിൻ ട്രാൻസ്പോർട്ട് കോർപ്പറേഷൻ കമ്പനിയിൽ അദ്ദേഹത്തിനു ജോലി ലഭിച്ചു. 1942-ൽ കമ്പിത്തപാൽ വകുപ്പ് നടത്തിയ ടെസ്റ്റ് ജയിച്ച് സർക്കാർ ഉദ്യോഗസ്ഥനായി. അഞ്ചു കൊല്ലത്തോളം പോസ്റ്റൽ ഡിപ്പാർട്ട്മെന്റിൽ ജീവിതം തള്ളിനീക്കി. ഇതിനിടെ ട്രേഡ് യൂണിയൻ പ്രവർത്തനത്തിലും മുഴുകി. തിരുവിതാംകൂർ-കൊച്ചി സിംഗിൾ യൂണിയന്റെ അസോസിയേറ്റ് സെക്രട്ടറിയായിരുന്നു. പി. ആന്റ്. ടി. യൂണിയന്റെ കേരളത്തിലെ സ്ഥാപക നേതാക്കളിൽ ഒരാൾ.



### വിദേശവാസം ആരംഭിക്കുന്നു

തപാൽ വകുപ്പിലെ ജോലി രാജിവച്ചിട്ട് പോൾ വർഗീസ് 1947-ൽ എത്യോപ്യക്കു വിമാനം കയറി. എത്യോപ്യക്കു പോകുമ്പോൾ യോഗ്യതയായി അദ്ദേഹത്തിന്റെ പക്കൽ യൂണിവേഴ്സിറ്റി ബിരുദമൊന്നും ഉണ്ടായിരുന്നില്ല. എത്യോപ്യൻ സ്കൂളുകളിലേക്ക് അദ്ധ്യാപകരെ റിക്രൂട്ട് ചെയ്യുവാൻ വന്ന ഒരു സായ്പ് അദ്ദേഹത്തോട് തോന്നിയ പ്രത്യേക താല്പര്യം നിമിത്തം അദ്ദേഹത്തെ കൊണ്ടുപോകുകയാണ് ചെയ്തത്. ഇംഗ്ലീഷ് ഭാഷ മനോഹരമായി കൈകാര്യം ചെയ്യുവാനുള്ള കഴിവും പാണ്ഡിത്യവും ഉണ്ടായിരുന്നതിനാൽ എത്യോപ്യയിൽ എത്തിയ പോൾ വർഗീസിനു അദ്ധ്യാപനത്തിൽ നന്നായി ശോഭിക്കുവാൻ കഴിഞ്ഞു. മാത്രമല്ല അവിടുത്തെ മുഖ്യഭാഷയായ അംഹാരിക്കും മാസങ്ങൾക്കകം അദ്ദേഹം പഠിച്ചു. അതിൽ പാണ്ഡിത്യവും നേടി. ആഡിസ്അബാബയിലെ ഹെയ്‌ലി സെലാസി സെക്കന്ററി സ്കൂളിൽ അംഹാരിക് ഭാഷാവിഭാഗം മേധാവിയായി അദ്ദേഹം നിയമിക്കപ്പെട്ടു. ചക്രവർത്തിയുടെ പേഴ്സണൽ സ്റ്റാഫംഗമാകുവാനും എത്യോപ്യൻ പൗരനാകുവാനുമുള്ള ക്ഷണം നിരസിച്ചുകൊണ്ട് പോൾ വർഗീസ് 1950-ൽ എത്യോപ്യ വിട്ടു.

കൂടുതൽ പഠിക്കണമെന്ന ആഗ്രഹമുണ്ടായിരുന്നു. അമേരിക്കയിൽ പോയി പഠിക്കുവാനുള്ള സ്കോളർഷിപ്പ് കിട്ടി. അമേരിക്കയിൽ ഇന്ത്യാനയിലെ ഗോഷൻ കോളജിൽ ബി. എ. യ്ക്കു ചേർന്നു. നാലു വർഷംകൊണ്ടു പൂർത്തിയാക്കേണ്ട ഡിഗ്രി പഠനം രണ്ടു വർഷംകൊണ്ടു തീർത്തു. ക്ലാസ്സിൽ ഒന്നാമനായിരുന്നു. 1951, 52, 53 എന്നീ വർഷങ്ങളിലെ ഗ്രീഷ്മകാലങ്ങളിൽ ഓക്‌ലാഹോമ യൂണിവേഴ്സിറ്റിയിലും ന്യൂയോർക്ക് സിറ്റിയിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിലും പ്രത്യേക പഠനങ്ങൾ അദ്ദേഹം നടത്തി. തുടർന്നു മൂന്നു വർഷം കൊണ്ട് സമ്പാദിക്കേണ്ട വേദശാസ്ത്രത്തിലെ മാസ്റ്റർ ബിരുദം രണ്ടു വർഷം കൊണ്ടു പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽ നിന്നു നേടി.

ഔദ്യോഗിക രംഗത്തു ലഭിക്കുമായിരുന്ന നേട്ടങ്ങൾ കണക്കിലെടുക്കാതെ പോൾ വർഗീസ് 1954-ൽ കേരളത്തിൽ തിരിച്ചെത്തി. ആലുവാ ഫെലോഷിപ്പ് ഹൗസ് ബർസാർ ആയി 1954 മുതൽ '56 വരെ പ്രവർത്തിച്ചു. ഈ ഘട്ടത്തിൽ യു. സി. കോളജിൽ പോൾ വർഗീസ് മതാദ്ധ്യാപനം നടത്തി. 1955 മുതൽ '56 വരെ ഓർത്തഡോക്സ് വൈദികസെമിനാരിയിൽ അദ്ദേഹം പുതിയനിയമം പഠിപ്പിച്ചു.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായും, എസ്. സി. എം. ന്റെ ഓണററി അസോസിയേറ്റ് സെക്രട്ടറിയായും ഈ കാലഘട്ടത്തിൽ അദ്ദേഹം കേരളത്തിലെ ക്രൈസ്തവ യുവജനതയെ സേവിച്ചു.

1956-ൽ ഹെയ്‌ലി സെലാസി ചക്രവർത്തി ഇന്ത്യയിൽ വന്നപ്പോൾ പോൾ വർഗീസിനെ കണ്ടുമുട്ടാൻ അവസരമുണ്ടായി. ചക്രവർത്തിയുടെ ദ്വിഭാഷിയായി പ്രവർത്തിച്ചതും അദ്ദേഹമായിരുന്നു. ചക്രവർത്തി തന്റെ പേഴ്സണൽ സ്റ്റാഫിൽ സ്പെഷ്യൽ സെക്രട്ടറിയായി പ്രവർത്തിക്കാൻ പോൾ വർഗീസിനെ വീണ്ടും ക്ഷണിച്ചു. അങ്ങനെ 1956-ൽ പോൾ വർഗീസ് വീണ്ടും എത്യോപ്യയിലെത്തി. അവിടെ ചക്രവർത്തിയുടെ മുഖ്യ ഉപദേഷ്ടാവും ഇന്ത്യാ ഗവൺമെന്റുമായി സൗഹൃദബന്ധം നിലനിർത്താനുള്ള മുഖ്യ ചുമതലക്കാരനും, ഹെയ്‌ലി സെലാസി ട്രസ്റ്റിന്റെ മുഖ്യ ഉപദേഷ്ടാവുമായി പ്രവർത്തിച്ചു. ചക്രവർത്തി പോൾ വർഗീസിനെ സ്വന്തം മക്കളെക്കാളധികം സ്നേഹിച്ചു. അതുകൊണ്ടുതന്നെ പോൾ വർഗീസ് എത്യോപ്യ വിട്ടുപോകാൻ അദ്ദേഹം അനുവദിച്ചില്ല.

ന്യൂഡൽഹി എയർപോർട്ട്. 1958-ലെ തണുപ്പുള്ള ഒരു പ്രഭാതം. പോൾ വർഗീസ് ഔദ്യോഗിക സന്ദർശനാർത്ഥം ഇന്ത്യയിലെത്തുന്നു. അദ്ദേഹത്തെ സ്വീകരിക്കാൻ ഒരുപറ്റം മലയാളികൾ വിമാനത്താവളത്തിലെത്തിയിട്ടുണ്ട്.

ന്യൂഡൽഹി പള്ളി വികാരി ഫാ. കെ. സി. തോമസിന്റെ (ഇപ്പോൾ തോമസ് മാർ മക്കാറിയോസ് തിരുമേനി) നേതൃത്വത്തിൽ എത്തിയ സംഘം മലയാള മനോരമ ദിനപ്പത്രം കൊണ്ട് മുഖം മറച്ചാണ് പോൾ വർഗീസിനെ സ്വീകരിച്ചത്. പത്രത്തിലെ ഹെഡ്ഡിംഗ് പോൾ വർഗീസ് വായിച്ചു. 'മലങ്കര സഭയിൽ സമാധാനം'.

അന്ന് ന്യൂഡൽഹിയിലെ ഒരു ഹോട്ടൽമുറിയിൽ ഇരുന്ന് പോൾ വർഗീസ് ദൈവത്തെ സ്തോത്രം ചെയ്തു. ഒരുപാടുകാലം മുട്ടിപ്പായി നടത്തിയ പ്രാർത്ഥനയ്ക്ക് താൻ ഉദ്ദേശിക്കാത്ത വഴിയിൽകൂടെ മറുപടി തന്ന ദൈവത്തിന് അദ്ദേഹം കൃതജ്ഞതയർപ്പിച്ചു. ദൈവം തന്റെ മാതൃസഭയ്ക്ക് നൽകിയ ഈ അപൂർവ്വസൗഭാഗ്യത്തിന് മറുപടിയായി തന്നെത്തന്നെ ദൈവത്തിന് സമർപ്പിക്കുവാൻ പോൾ വർഗീസ് തയ്യാറായി. ആ ഹോട്ടൽമുറിയിൽ വച്ച് അദ്ദേഹം ഒരു തീരുമാനമെടുത്തു. 'ഒരു പുരോഹിതനായി ഞാൻ സഭയെ സേവിക്കും'.

ഒരു അദ്ധ്യാപകനോ, ഭരണതന്ത്രജ്ഞനോ മാത്രമായി മാറുമായിരുന്ന പോൾ വർഗീസിനെ കരുത്തുറ്റ ആത്മീയ നേതാവാക്കി മാറ്റിയത് ജീവിതത്തിലെ ഈ വഴിത്തിരിവായിരുന്നു.

### വൈദിക പദവിയിലേക്ക്

1959 ജനുവരിയിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽനിന്ന് അദ്ദേഹം ശെമ്മാശുപട്ടം ഏറ്റു. വീണ്ടും എത്യോപ്യയിലെത്തി ഏതാനും മാസങ്ങൾ ചക്രവർത്തിയോടൊത്ത് പ്രവർത്തിച്ചു. ചക്രവർത്തി അദ്ദേഹത്തെ എത്യോപ്യ വിടാൻ അനുവദിക്കാതിരുന്നതുമൂലം ചക്രവർത്തി



വിദേശസന്ദർശനത്തിനു പോയ സമയത്ത് പോൾ വർഗീസ് എത്യോപ്യ വിട്ടു.

എത്യോപ്യയിൽനിന്നു വീണ്ടും അമേരിക്കയിൽ ഉപരിപഠനത്തിനു പോയി. യേൽ യൂണിവേഴ്സിറ്റിയിൽ നിന്ന് വേദശാസ്ത്രത്തിൽ ഉന്നത ബിരുദം നേടി. പിന്നീട് ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ പാശ്ചാത്യ പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങളെപ്പറ്റി ഗവേഷണം നടത്തി.

സെറാമ്പൂർ യൂണിവേഴ്സിറ്റി, ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമി, ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാഡമി, ചെക്കോസ്ലോവാക്യയിലെ ജാൻഹസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽ നിന്നു ഡോക്ടറേറ്റ് ലഭിച്ചിട്ടുണ്ട്.

ഓക്സ്ഫഡിൽ പഠിച്ചുകൊണ്ടിരുന്ന സമയത്ത് വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിൽ നിന്ന് അസോസിയേറ്റ് ജനറൽ സെക്രട്ടറിയാകാനുള്ള ക്ഷണം ഉണ്ടായി. ഡീക്കൻ പോൾ വർഗീസ് അതു നിരസിച്ചു. 1961-ൽ അദ്ദേഹം വൈദികനായി പട്ടമേറ്റു. ആ വർഷം തന്നെ ന്യൂഡൽഹിയിൽ വച്ച് നടന്ന W. C. C. അസംബ്ലിയിൽ പങ്കെടുത്ത എല്ലാ ഓർത്തഡോക്സ് സഭാപ്രതിനിധികളും കൂടെ മലങ്കരസഭാ സന്ദർശനാർത്ഥം കേരളത്തിലെത്തി. അവരുടെ ഒരു ഡലിഗേഷൻ പ. ഗീവർഗീസ് ദ്വിതീയൻ ബാവായോട് ഓർത്തഡോക്സ് സഭകളുടെ പ്രതിനിധിയായി W. C. C. സ്റ്റാഫിൽ പ്രവർത്തിക്കാൻ ഫാ. പോൾ വർഗീസിനെ അയയ്ക്കണമെന്ന് ആവശ്യപ്പെട്ടു. പ. ബാവാ തിരുമേനിയുടെ ഉപദേശപ്രകാരം ഫാ. പോൾ വർഗീസ് ഓക്സ്ഫഡിലെ പഠനം നിർത്തിവച്ചിട്ട് W. C. C. അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി (1962-67).

ബൈബിൾ ഭാഷ്യകാരനെന്ന നിലയിൽ ലോകപ്രശസ്തി നേടിയത് ആ കാലയളവിലാണ്. വർണ്ണവിവേചനത്തിനെതിരെ പോരാടുവാൻ W. C. C. യുടെ നേതൃത്വത്തിൽ ഇരിക്കുമ്പോൾ പദ്ധതികൾ ആവിഷ്ക്കരിച്ചു. W. C. C. യുടെ വിവിധ ഡെലിഗേഷനുകളുടെ നേതാവായി. 5 വർഷത്തെ കാലാവധി പൂർത്തിയാക്കിയപ്പോൾ വീണ്ടും 5 വർഷം കൂടി പ്രവർത്തിക്കുവാൻ രേഖാമൂലം അദ്ദേഹത്തോട് ആവശ്യപ്പെട്ടു. ആ ക്ഷണം നിരസിച്ചുകൊണ്ട് 1967-ൽ ഫാദർ പോൾ വർഗീസ് കേരളത്തിലെത്തി. ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ പ്രിൻസിപ്പൽ ആയി അദ്ദേഹം നിയമിതനായി.

### മെത്രാപ്പോലീത്താ സ്ഥാനത്തേക്ക്

1975-ൽ ഫാദർ പോൾ വർഗീസിനെ, 'പൗലോസ് മാർ ഗ്രിഗോറിയോസ്' എന്ന പേരിൽ മലങ്കര ഓർത്തഡോക്സ് സഭ മെത്രാപ്പോലീത്തയായി അഭിഷേകം ചെയ്തു. 'ഗ്രിഗോറിയോസ്' എന്ന വാക്കിന് 'ഉണർന്നിരിക്കുന്നവൻ' എന്നർത്ഥം. മാനുഷിക മൂല്യങ്ങളുടെ കാവൽക്കാരനായി

ജീവിതകാലം മുഴുവൻ ഉണർന്നിരുന്ന ദാർശനികനായിരുന്നു അദ്ദേഹം. വിവിധ ഭാഷകളിലായി ദേശീയ – അന്താരാഷ്ട്ര പ്രസിദ്ധീകരണങ്ങളിൽ വിവിധ വിഷയങ്ങളെ അധികരിച്ച് ആയിരത്തിലധികം പ്രബന്ധങ്ങൾ പൗലോസ് മാർ ഗ്രിഗോറിയോസ് രചിച്ചിട്ടുണ്ട്. ഇവയിൽ വളരെ കുറച്ചു പ്രബന്ധങ്ങൾ മാത്രമേ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ളു. ഇനിയും ആയിരത്തിലധികം പ്രബന്ധങ്ങൾ (മലയാളം, ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ച് ഭാഷകളിലായി) പ്രസിദ്ധീകരിക്കപ്പെടാനുണ്ട്.

സർവ്വവിജ്ഞാനങ്ങളിലും ഡോ. ഗ്രിഗോറിയോസ് പാണ്ഡിത്യം പ്രകടിപ്പിച്ചു. 1979 നവംബറിൽ അമേരിക്കയിലെ മസ്സാച്ചുസറ്റ്സിൽ, ഫെയിത്ത് സയൻസ് ആൻഡ് ഫ്യൂച്ചർ എന്ന വിഷയത്തെക്കുറിച്ച് W. C. C. നടത്തിയ സമ്മേളനത്തിന്റെ മോഡറേറ്റർ ഡോ. ഗ്രിഗോറിയോസ്സായിരുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നായി വന്ന 500–ൽ പരം ശാസ്ത്രജ്ഞന്മാരും 500–ൽ പരം ദൈവശാസ്ത്രജ്ഞന്മാരും പങ്കെടുത്ത ഈ സമ്മേളനം ലോകശ്രദ്ധ ആകർഷിക്കുകയുണ്ടായി. 1983–ൽ W. C. C. യുടെ പ്രസിഡണ്ടായി അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു.

എഴുത്തുകാരൻ എന്ന നിലയിൽ സ്വദേശത്തും വിദേശത്തും തിരുമേനി അദ്വിതീയനായിരുന്നു എന്ന് തിരുമേനിയുടെ രചനകൾ സൂചിപ്പിക്കുന്നു. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ തന്നെ 'ഗ്രിഗോറിയൻ ദർശനങ്ങൾ' പ്രചരിപ്പിക്കുവാനായി അദ്ദേഹത്തിന്റെ ശിഷ്യന്മാരും സ്നേഹിതരും കൂടി മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ എന്ന സംഘടനയ്ക്ക് രൂപംകൊടുത്തു. അദ്ദേഹത്തിന്റെ നിര്യാണത്തെത്തുടർന്ന് അപ്രകാശിത ലേഖനങ്ങൾ പുസ്തകമാക്കുന്നതിൽ അവർ ശ്രദ്ധ കേന്ദ്രീകരിക്കുന്നു. അതുപോലെ തന്നെ അദ്ദേഹത്തിന്റെ ആശയങ്ങളെ അനുവാചകരുടെ മുമ്പിൽ സമർപ്പിക്കുവാനായി കറന്റ് ബുക്സ്, സോഫിയാ ബുക്സ്, ധിഷണാ ബുക്സ്, സി. സി. ബുക്സ്, ഐ. എസ്. പി. സി. കെ., സി. എൽ. എസ്. തുടങ്ങിയ പ്രസ്ഥാനങ്ങൾ വഹിക്കുന്ന പങ്ക് നിസ്തുലമാണ്.

**ലോകപൗരൻ**

ഗ്രിഗോറിയോസ് തിരുമേനിയുടെ നിര്യാണത്തെ തുടർന്ന് 'മാതൃഭൂമി' ദിനപത്രം എഡിറ്റോറിയലിൽ ഇപ്രകാരം രേഖപ്പെടുത്തി (1996 നവം. 26): "ഒരു മതവിഭാഗത്തിന്റെ പുരോഹിതശ്രേണിയിൽ പ്രമുഖപദവി അലങ്കരിക്കവേ തന്നെ ദേശഭേദമോ വിശ്വാസഭേദമോ, രാഷ്ട്രീയ പ്രത്യയശാസ്ത്രഭേദമോ കൂടാതെ എല്ലാവരുടെയും സ്നേഹവും ആദരവും നേടിയിരുന്ന ആളാണദ്ദേഹം. ദാർശനികൻ, ചിന്തകൻ, വേദശാസ്ത്രജ്ഞൻ, ഗ്രന്ഥകർത്താവ്, വാഗ്മി എന്നീ നിലകളിലെല്ലാം അദ്ദേഹം ലോകപ്രശസ്തനായിരുന്നു. മെത്രാപ്പോലീത്താ വഹിച്ചിട്ടുള്ള വിവിധ സ്ഥാനങ്ങൾക്കുമുണ്ട് അഖിലലോകവ്യാപ്തി. മലങ്കരസഭയെ ഭാരത



തലസ്ഥാനത്ത് പ്രതിനിധാനം ചെയ്യാൻ എല്ലാം കൊണ്ടും അർഹനായൊരു ലോക പൗരനായിരുന്നു അദ്ദേഹം.

## മാർ ഗ്രിഗോറിയോസിന്റെ രചനകൾ


1. *The Joy of Freedom: Eastern Worship and Modern Man.* London: Lutterworth Press/Richmond, Virginia: John Knox Press, 1967; Madras: CLS, 1986.
2. *The Gospel of the Kingdom.* Madras: CLS, 1968.
3. *Date of Easter and Calendar Revision of the Orthodox Churches: A Preliminary Study*, Addis Ababa: The Standing Committee of the Conference of Oriental Orthodox Churches, 1968.
4. *The faith of Our Fathers*. Kottayam: MGOCSM, 1969/Kottayam: Bethel Publications. 1996.
5. *The Freedom of Man*. Philadelphia: Westminster, 1972.
6. *Be Still and know.* Madras: CLS/Delhi: ISPCK/Lucknow: The Lucknow Publishing House, 1974.
7. *Freedom and Authority*. Madras: CLS/Delhi: ISPCK/Lucknow: The Lucknow Publishing House, 1974.
8. *Quest for Certainty: Philosophical Trends in the West: A Sample Survey of Later Twentieth Century Western Thought for the Average Indian Reader.* Kottayam: Orthodox Seminary, 1976.
9. *The Human Presence: An Orthodox View of Nature.* Geneva: WCC, 1978/Madras CLS, 1980/NewYork: Amity, 1987/Newyork: Element Books, 1992.
10. *Truth Without Tradition?.* Tirupati: Sri Venkateswara University, 1978.
11. *Science for Sane Societies: Reflections of Faith, Science and the Future in the Indian Context.* Madras: CLS, 1980/ NewYork: Paragon, 1987.
12. *Cosmic Man. The Divine Presence: An Analysis of the Place and Role of the Human Race in the Cosmos, in relation to God and the Historical World, in the thought of St. Gregory of Nyssa (ca 330 to ca 395 A.D.).* NewDelhi/Kottayam: Sophia Publications, 1982.
13. *The Indian Orthodox Church: An Overview.* NewDelhi/ Kottayam: Sophia Publications, 1982.
14. *The Meaning and Nature of Diakonia.* Geneva: WCC, 1988.
15. *Enlightenment East and West: Pointers in the Quest for India's Secular Identity.* Shimla: Indian Institute of Advanced Study/NewDelhi: B. R. Publishing Corporation, 1989.

16. *A Light Too Bright.* Albany, New York: State University of NewYork Press, 1992.
17. *A Human God.* Kottayam: MGF, 1992.
18. *Healing: A Holistic Approach.* Kottayam: Current Books/ MGF, 1995.
19. *Love's Freedom The Grand Mystery: A Spiritual Auto-Biography; All Uniting Love with Creative Freedom in the Spirit, As the Grand Mystery at the Heart of Reality - One Man's Vision.* Kottayam: MGF, 1997
20. *The Secular Ideology: An Impotent Remedy for India's Communal Problem.* Kottaym: MGF/NewDelhi: ISPCK, 1998.
21. *Global Peace and Common Security.* Kottayam: MGF/NewDelhi: ISPCK, 1998.
22. *Disarmament and Nuclear Weapons.* Kottayam: MGF/NewDelhi: ISPCK, 1998.
23. *Introducing The Orthodox Churches.* Kottayam: MGF/NewDelhi: ISPCK, 1999.
24. *വി. കന്യകമറിയം.* കോട്ടയം, 1959.
25. *സ്വാതന്ത്ര്യദീപ്തി: പൗരസ്ത്യ ക്രൈസ്തവദർശനത്തിന്റെ വെളിച്ചത്തിൽ ആരാധനയെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചുമുള്ള പഠനം.* തിരുവല്ല: സി. എൽ. എസ്., 1972, 1982, 1997.
26. *ദർശനത്തിന്റെ പൂക്കൾ.* കോട്ടയം: കറന്റ് ബുക്സ്, 1992.
27. *ദർശനം മതം ശാസ്ത്രം.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്, 1995.
28. *പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്., 1995.
29. *മതനിരപേക്ഷത ഒരു സംവാദം; ഇ. എം. എസിന്റെ പ്രതികരണത്തോടു കൂടി.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്, 1996.
30. *പൗരസ്ത്യ ക്രൈസ്തവദർശനം,* കോട്ടയം: ദിവ്യബോധനം, 1998.
31. *മതം, മാർക്സിസം, മതനിരപേക്ഷത.* കോട്ടയം: സോഫിയാ ബുക്സ്, 1998.
32. *മാർ ഗ്രിഗോറിയോസ് മറുപടി പറയുന്നു.* ആലുവാ: ചർച്ച് വീക്ക്ലി, 1999.
33. *മാർ ഗ്രിഗോറിയോസ് പഠിപ്പിക്കുന്നു.* ആലുവാ: ഓംസൺസ് പബ്ലീഷേഴ്സ്, 1999.



## മാർ ഗ്രിഗോറിയോസിനെക്കുറിച്ചുള്ള രചനകൾ

1. George K.M., ed, *Freedom, Love, Community*, Madras: CLS, 1985.
2. George K.M. and Gabriel K.J., eds. *Towards A New Humanity*. New Delhi: ISPCK, 1992.
3. Jose Kurian Puliyeril, ed, *Dr. Paulos Mar Gregorios: The Shinig Star of the East.* Kottayam: Puliyeril Publications, 1997.
4. തരകൻ കെ. എം., *പൗലോസ് മാർ ഗ്രിഗോറിയോസ്: മനുഷ്യനും ചിന്തകനും.* കോട്ടയം: ഓർത്തഡോക്സ് സെമിനാരി, 1982.
5. ജോയ്സ് തോട്ടയ്ക്കാട്, എഡി. *ദാർശനികന്റെ വിചാരലോകം.* കോട്ടയം: കറന്റ് ബുക്സ്, 1994.
6. ചെറിയാൻ സി. സി., *ഓർമ്മയുടെ തീരങ്ങളിൽ.* കോട്ടയം: സി. സി. ബുക്സ്, 1996.
7. ജോയ്സ് തോട്ടയ്ക്കാട്. പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര. കോട്ടയം: സോഫിയാ ബുക്സ്, 1997.
8. തോമസ് നീലാർമഠം, എഡി. *വിശ്വമാനവികതയുടെ വിശുദ്ധ പ്രവാചകൻ.* മാവേലിക്കര: ധിഷണാ ബുക്സ്, 1997.
9. മതനിരപേക്ഷതയും വിശ്വനാഗരികതയും. ഇ. എം. എസ്. – മാർ ഗ്രിഗോറിയോസ് സംവാദം, തിരുവനന്തപുരം: ചിന്താ പബ്ലീഷേഴ്സ്, 1995.
10. *ധിഷണാസംഘർഷം: ഗ്രിഗോറിയോസും നിരൂപകന്മാരും.* തിരുവനന്തപുരം: ചിന്താ പബ്ലീഷേഴ്സ്, 1996.
11. ഗബ്രിയേൽ കെ. ജെ., *ഗുരുമുഖത്തുനിന്നും, ഒന്നാംഭാഗം.* കോട്ടയം: എം. ജി. എഫ്, 1998.
12. ഏലിയാസ് റ്റി. പി., *ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവ്വം.* കോട്ടയം: സോഫിയാ ബുക്സ്, 2000.

## വഹിച്ചിട്ടുള്ള സ്ഥാനങ്ങൾ

1. തൃപ്പൂണിത്തുറ പബ്ലിക് ലൈബ്രറി സെക്രട്ടറി 2. അഖിലേന്ത്യാ കമ്പിത്തപാൽ യൂണിയൻ തിരുക്കൊച്ചി ശാഖയുടെ അസോസിയേറ്റ് സെക്രട്ടറി 3. സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റ് ഓഫ് ഇൻഡ്യ അസോസിയേറ്റ് സെക്രട്ടറി 4. ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യ ജനറൽ സെക്രട്ടറി 5. എത്യോപ്യയിലെ ഹെയിലി സെലാസി ചക്രവർത്തിയുടെ ഉപേദേഷ്ടാവ് 6. എത്യോപ്യയിലെ യു. എൻ. ആർ. ആർ. എ. റിലീഫ് എയിഡ് ഗവൺമെന്റ് വിദ്യാഭ്യാസ മന്ത്രാലയത്തിന്റെ ഉപദേഷ്ടാവ് 8. എത്യോപ്യൻ ഓർത്തഡോക്സ് സ്റ്റുഡന്റ് അസോസിയേഷൻ

സ്ഥാപകൻ 9. വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് മൂന്നാം അസംബ്ലിയുടെ ബൈബിൾ സ്റ്റഡി ലീഡർ 10. ജനീവയിലെ ഡബ്ലിയു. സി. സി. ഡിവിഷൻ ഓഫ് എക്യുമെനിക്കൽ അസോസിയേഷൻ ജനറൽ സെക്രട്ടറി 11. വേൾഡ് ചർച്ച് കൗൺസിൽ ജനറൽ സെക്രട്ടറി 12. ക്രിസ്ത്യൻ പീസ് കോൺഫ്രൻസ് വൈസ് പ്രസിഡന്റ് 13. വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് പ്രസിഡന്റ് 14. വത്തിക്കാൻ കൗൺസിൽ നിരീക്ഷകൻ 15. കേരള സർവ്വകലാശാല സെനറ്റംഗം 16. സെറാംപൂർ സർവ്വകലാശാല സെനറ്റംഗം 17. കേരള ഫിലോസഫിക്കൽ കോൺഗ്രസ് വൈസ് പ്രസിഡന്റ് 18. ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് ജനറൽ പ്രസിഡന്റ് 19. അമേരിക്കയിലെ ഓഹിയോ കോളജ് ഓഫ് വൂസ്റ്ററിലെ വിസിറ്റിംങ് പ്രൊഫസർ 20. അമേരിക്കയിലെ പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിലെ വിസിറ്റിംങ് ഫെലോ 21. ഇംഗ്ലണ്ടിലെ ഹാർവാർഡ് സർവകലാശാലയിലെ വിസിറ്റിംങ് ലക്ചറർ 22. കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പൽ, 23. ദില്ലി സർവധർമനിലയം ഡയറക്ടർ, 24. ദില്ലി നീതിശാന്തി കേന്ദ്രം ഡയറക്ടർ, 25.ന്യൂയോർക്ക് ആസ്ഥാനമായുള്ള ലോകമത കൗൺസിൽ രക്ഷാധികാരി, 26. ന്യൂയോർക്കിലെ ഇന്റർ റിലീജിയസ് ഫെഡറേഷൻ ഫോർ വേൾഡ് പീസ് പ്രസിഡന്റ്, 27. തലക്കോട് പി. എം. ജി. എം. ചാരിറ്റബിൾ ട്രസ്റ്റ് പ്രസിഡണ്ട്, 28. നിയോപ്ലേറ്റോനിക് ഇന്റർനാഷണൽ സൊസൈറ്റിയുടെ ഇന്ത്യൻ ചാപ്റ്റർ പ്രസിഡന്റ് 29. ദില്ലി സോഫിയാ സൊസൈറ്റി ചെയർമാൻ. 30. ദിവ്യബോധനം ചെയർമാൻ 31. ഫെഡറേറ്റഡ് ഫാക്കൽറ്റി ഫോർ റിസർച്ച് ഇൻ റിലിജിയൻ ആന്റ് കൾച്ചർ വൈസ് ചെയർമാൻ. 32. കോലഞ്ചേരി എം. ഒ. സി. മെഡിക്കൽ മിഷൻ ആശുപത്രി വൈസ് പ്രസിഡന്റ് 33. ദില്ലിയിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന സ്റ്റാർ ഓഫ് ദി ഈസ്റ്റ് എന്ന പ്രസിദ്ധീകരണത്തിന്റെ ചീഫ് എഡിറ്റർ 34. വിയന്നായിലെ പ്രോ ഓറിയന്റെ ഫൗണ്ടേഷൻ അംഗം 35. അമേരിക്കയിലെ ബയോഗ്രഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഉപദേഷ്ടാവ് 36. വാഷിങ്ടണിലെ വാല്യൂസ് ആന്റ് ഫിലോസഫി കൗൺസിൽ അംഗം. 37. ഇന്ത്യൻ ഫിലോസഫിക്കൽ റിസർച്ച് കൗൺസിൽ അംഗം. 38. പുരോഹിതൻ ത്രൈമാസികയുടെ ചീഫ് എഡിറ്റർ.

## ലഭിച്ച ബഹുമതികൾ

1. സോവിയറ്റ് ലാന്റ് നെഹ്റു അവാർഡ് 2. ഹാൾ ഓഫ് ഫെയിം അവാർഡ് (സോവിയറ്റ് യൂണിയൻ), 3. ഓട്ടോനുഷ്കി പ്രൈസ് ഫോർ പീസ് (ജർമ്മനി), 4. ഡിസ്റ്റിങ്ങ്യൂഷ്ഡ് അലൂമിനസ് അവാർഡ് പ്രിൺസ്റ്റൺ യൂണിവേഴ്സിറ്റി (അമേരിക്ക), 5. ഓർഡർ ഓഫ് സെന്റ് വ്ളാഡിമിർ (സോവിയറ്റ് യൂണിയൻ,) 6. ഓർഡർ ഓഫ് സെന്റ് മേരി മഗ്ദലിൻ (പോളണ്ട്), 7. ഓർഡർ ഓഫ് സെന്റ് സെർജിയസ് (സോവിയറ്റ് യൂണിയൻ) 8. ഓർഡർ ഓഫ് ബിഷപ്പ് ഫ്രാൻസിക് ഹോഡർ (പോളണ്ട്)



9. മാൻ ഓഫ് ദി ഇയർ (അമേരിക്ക) 10. അചാര്യ അവാർഡ് (ഇന്ത്യ) 11. ഓസ്ക്കാർ ഫിസ്റ്റർ അവാർഡ് 12. കേരള സാഹിത്യ അക്കാദമി അവാർഡ് 13. ബായി പരംവീർ സിംഗ് ഇന്റർനാഷണൽ അവാർഡ് 14. ഓൾ ഇന്ത്യ അസോസിയേഷൻ ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷൻ രജതജൂബിലി അവാർഡ് 15. ഡിസ്റ്റിംങ്ങ്യൂഷ്ഡ് ലീഡർഷിപ്പ് അവാർഡ് (അമേരിക്ക) 16. കൾച്ചർ ഫോർ സർവീസ് അവാർഡ് (ഇന്ത്യ) 17. എമിനന്റ് എക്യൂമെനിക്കൽ എജുക്കേറ്റർ അവാർഡ് (ഇന്ത്യ) 18. സർട്ടിഫിക്കറ്റ് ഓഫ് മെറിറ്റ് ഫോർ ലീഡർഷിപ്പ് ഓഫ് വേൾഡ് ചർച്ച് (ബ്രിട്ടൺ) 19. സോവിയറ്റ് യൂണിയനിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമിയുടെ ഡോക്ടറേറ്റ് 20. ഹംഗറിയിലെ ലൂതറൻ തിയോളജിക്കൽ അക്കാദമിയുടെ ഡോക്ടറേറ്റ് 21. ചെക്കോസ്ലോവാക്യയിലെ ജാൻഹസ് ഫാക്കൽറ്റിയുടെ ഡോക്ടറേറ്റ്.

## ജീവിതസായാഹ്നം

1993 ൽ ജർമ്മനിയിൽ നടന്ന ശാസ്ത്ര സെമിനാറിൽ പങ്കെടുക്കുന്നതിനു വിമാനത്തിൽ യാത്രചെയ്യവേ തിരുമേനിക്ക് പക്ഷാഘാതമുണ്ടായി. കഴുത്തിനു താഴെ ഇടതുഭാഗത്തിന്റെ ചലനശേഷി പൂർണ്ണമായി നശിച്ചു. താമസിയാതെ രക്താർബുദവും പിടിപെട്ടു. എന്നിട്ടും മരണം വരെ ഊന്നുവടിയുടെയും കമ്പ്യൂട്ടറിന്റെയും സഹായത്തോടെ അറിവിന്റെ ചക്രവാളങ്ങൾ തേടി യാത്ര തുടർന്നു. 1996 നവംബർ 24-ന് ഞായറാഴ്ച വെളുപ്പിന് താൻ പ്രിയം വച്ച നാഥന്റെ അടുക്കലേക്ക് വിളിക്കപ്പെട്ടു. തിരുമേനിയുടെ മുൻ ആഗ്രഹപ്രകാരം കോട്ടയത്തു പഴയസെമിനാരി ചാപ്പലിനോട് ചേർന്നു സംസ്ക്കരിച്ചു.

ദേശാഭിമാനി ദിനപത്രം പൗലോസ് മാർ ഗ്രിഗോറിയോസിന്റെ വേർപാടിനെക്കുറിച്ച് ഇപ്രകാരം എഴുതി (1996 നവം. 26): “ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ നിര്യാണത്തോടെ ആധുനിക ഭാരതം ലോകത്തിനു കാഴ്ചവച്ച ഒരു മഹാപ്രതിഭ ചരിത്രസ്മരണയായി... ആ മഹൽ പുരുഷന്റെ സ്വാധീന ശക്തിയോ ചിന്താ സാമ്രാജ്യമോ ആ സഭയുടെ നാലതിരുകൾക്കുള്ളിൽ എന്നല്ല ഭാരതത്തിന്റെ നാലതിരുകൾക്കുള്ളിൽപ്പോലും ഒതുങ്ങുന്നതായിരുന്നില്ല.”

# ദളം ഒന്ന്



# ഗ്രിഗോറിയൻ രചനകൾ



1

# പുതിയ മാനവികത

"പുതിയ മാനവികത" എന്റെ കേന്ദ്രിക ആശയമാണെന്ന് പറയാം. പക്ഷേ അത് "മോഡേൺ ഹ്യുമാനിറ്റി" എന്ന് വിവക്ഷിക്കാതെ "ന്യൂ ഹ്യുമാനിറ്റി" എന്ന് തന്നെ പറഞ്ഞെങ്കിലേ ഒക്കൂ. പുതിയതിനുവേണ്ടി പഴയതിനെയെല്ലാം നിരാകരിയ്ക്കുന്ന "ഫാഷണബിൾ മോഡേണിറ്റി"യെപ്പറ്റി എനിയ്ക്ക് വലിയ അഭിപ്രായം പണ്ടേ ഇല്ല. "മോഡേൺ" എന്ന പദം ഫാഷൻ എന്നർത്ഥമുള്ള "മോഡ്" (Mode) അല്ലെങ്കിൽ ലത്തീനിലെ "മോഡോ" (Modo) യിൽ നിന്നുളവായതാണ്.

"മോഡേൺ" എന്ന പാശ്ചാത്യപ്രയോഗത്തിന്റെ സാഹിത്യത്തിലും ദർശനത്തിലുമുള്ള മറ്റൊരർത്ഥം പാരമ്പര്യത്തേയോ മതസിദ്ധാന്തത്തേയോ ആദ്ധ്യാത്മിക വെളിപ്പാടിനെയോ ആശ്രയിക്കാതെ, സ്വതന്ത്രമായ മനുഷ്യമസ്തിഷ്ക്കത്തിൽ നിന്നുമാത്രം ഉല്പാദിതമാകുന്നത് എന്നാണ്. അത്തരി മോഡേണിറ്റിയാണ് ഇന്ന് ദാർശനികമായ അടിസ്ഥാനമില്ലാതെ കുഴഞ്ഞു കിടക്കുന്നത്.

ആധുനികതയോട് പൊതുവേ എനിക്ക് ബഹുമാനമാണുള്ളത്. ആധുനികത അഥവാ അനുകാലികത്വം മനുഷ്യന്റെ ചിന്തയിൽ എപ്പോഴും ഉയിർന്നു നില്ക്കുകതന്നെ വേണം. പക്ഷേ ഇന്ന് കാലഹരണപ്പെട്ടുകൊണ്ടിരിക്കുന്ന പാശ്ചാത്യ "മോഡേണിറ്റി" യും ആധുനികതയും ഒന്നാണെന്നോ ഒരുകാലത്ത് ഒന്നായിരുന്നെന്നോ എനിയ്ക്ക് വിചാരമില്ല. പാശ്ചാത്യ ആധുനികതയുടെ പ്രധാന പ്രശ്നങ്ങൾ രണ്ടാണ്. ഒന്ന് ആധുനികതയെ പ്രാചീനത്തിൽനിന്നും പാരമ്പര്യത്തിൽ ഒറ്റപ്പെടുത്തി അതിനെ പരമീകരിയ്ക്കുന്നു (absolutizes) എന്നതാണ്. രണ്ടാമത് ആധുനികതയുടെ അളവുകോൽ സ്വതന്ത്രമായി മനുഷ്യമനസ്സിൽ നിന്ന് ഉദിയ്ക്കുന്നതായി കരുതുന്ന "വിധിവിധേയ യുക്തി" (critical rationality) എന്നൊന്നായി സങ്കല്പിക്കുന്നതാണ്.

മനുഷ്യൻ സ്വതന്ത്രനാകണമെങ്കിൽ എല്ലാ കീഴ്പ്പെടലുകളേയും വലിച്ചെറിഞ്ഞ് സ്വന്ത യുക്തിയിലും, സ്വന്തം ശാസ്ത്രസാങ്കേതിക ജ്ഞാനത്തിലും മാത്രം ആശ്രയിച്ച് ജീവിക്കാൻ പഠിയ്ക്കണമെന്നാണ് വിവക്ഷ. അതിന് സാമ്പത്തികമായിപ്പോലും മറ്റാരെയും ആശ്രയിയ്ക്കാതെ കഴിയാൻ സാധിക്കുന്ന സ്വകാര്യ സ്വത്തുടമയായി മനുഷ്യവ്യക്തി തീരണം എന്നും. ധനികന്റെ വീട്ടിൽ കുട്ടികളെ പഠിപ്പിയ്ക്കാൻ വേണ്ടി, വീട്ടുകാർ കൊടുക്കുന്ന ഭക്ഷണം കഴിച്ച് ജീവിക്കുന്ന ഒരു പ്രൈവറ്റ് ട്യൂട്ടർ പോലും

സ്വതന്ത്രനല്ല എന്നായിരുന്നല്ലോ വിധിവിധേയയുക്തിയുടെ സ്രഷ്ടാക്ക ളിൽ പ്രമുഖനായ ഇമ്മാനുവേൽ കാന്റിന്റെ അഭിപ്രായം. സാമ്പത്തിക സ്വാതന്ത്ര്യത്തിന്മേൽ മാത്രമേ മാനസിക സ്വാതന്ത്ര്യത്തിന് നിലനില്ക്കാൻ സാധിക്കൂ എന്ന ഈ ചിന്ത മാർക്സിസത്തിൽ കൂടെ മഹാത്മാഗാന്ധി യെപ്പോലും സ്വാധീനിച്ചു. ഈ ചിന്തയ്ക്ക് ഒരർത്ഥവുമില്ലെന്നല്ല എന്റെ വാദം. "അതിമാനസിക സ്വാതന്ത്ര്യ"മാണ് മനുഷ്യന് ഏറ്റവും അഭികാമ്യ മെന്നും അതിലേയ്ക്ക് പ്രവേശിക്കാൻ സഹായിക്കാത്ത ബൂർഷ്വാസ്വാത ന്ത്ര്യത്തിനും വിധിവിധേയയുക്തിക്കും വളരെ പരിമിതമായ പ്രസക്തിയേ ഉള്ളൂ എന്നുമുള്ള എന്റെ ആശയം തെറ്റിദ്ധരിക്കുവാനും ആക്ഷേപിക്കു വാനും വഴികൊടുക്കുന്ന ഒന്നുതന്നെയാണ്. പക്ഷേ പാവപ്പെട്ടവന് ദൈവ ത്തേക്കാൾ അപ്പമാണ് ആദ്യം ആവശ്യം എന്നുള്ള ഗാന്ധിയൻ സിദ്ധാന്തം എനിക്ക് സ്വീകാര്യമല്ല. ജൈനപാരമ്പര്യത്തിലും ബുദ്ധപാരമ്പര്യത്തിലും ഹൈന്ദവപാരമ്പര്യത്തിൽ പൊതുവേയും അതീതസ്വാതന്ത്ര്യം, അഥവാ പരാവിദ്യ യുക്തിയ്ക്കതീതവും സാമ്പത്തികസ്വാതന്ത്ര്യത്തെ ആശ്രയിക്കേ ണ്ടയാവശ്യമില്ലാത്തതുമാണെന്നാണ് വിവക്ഷ. ഒരു ബുദ്ധഭിക്ഷുവിനോ, ജൈനതീർത്ഥങ്കരനോ, ഹൈന്ദവസാധുവിനോ, മറ്റുള്ളവരെ ആശ്രയിച്ച് ഭിക്ഷതേടിനടക്കുന്നത് ആദ്ധ്യാത്മസിദ്ധിയ്ക്ക് പ്രതിബന്ധമോ സ്വാതന്ത്ര്യ ത്തിന് ഹാനികരമോ അല്ലെന്ന് മാത്രമല്ല അങ്ങിനെയുള്ള ഭിക്ഷാടനം കൊണ്ടുള്ള സാമ്പത്തിക പരാശ്രയം യഥാർത്ഥ സ്വാതന്ത്ര്യത്തിലേക്ക് വഴി നടത്തുന്നു. ബുദ്ധിയുടെ സാമാന്യയുക്തിയുക്തതയെ കടന്ന്ചെന്ന് സംയഗ് സംബോധിയുടെ ദ്വന്ദാതീതമായ പ്രജ്ഞാപാരമിത ബോധത്തിൽ പ്രവേശിക്കുമ്പോഴേ മനുഷ്യൻ സ്വതന്ത്രനാകുന്നുള്ളു എന്നാണ് ഭാരതീയ പാരമ്പര്യം എന്നെ പഠിപ്പിക്കുന്നത്.

അതുകൊണ്ട് പാശ്ചാത്യ ആധുനികത, പാരമ്പര്യത്തെയും മതപ്രദ്യോ തനത്തെയും നിസ്സാരമായും അനാവശ്യമായും തള്ളിക്കൊണ്ട് മനുഷ്യ യുക്തിയിലും സാമ്പത്തിക പരാധീനതയില്ലായ്മയിലും അധിഷ്ഠിതമായ ഒരു മനുഷ്യസ്വാതന്ത്ര്യത്തെ വിഭാവനം ചെയ്യുന്നത് കടുത്ത തെറ്റാണെന്നു തന്നെയാണ് എന്റെ ഉറച്ച അഭിപ്രായം.

പുതിയ മാനവികത വിധിവിധേയയുക്തിയിൽ അധിഷ്ഠിതമായ, ആദ്ധ്യാത്മിക പ്രദ്യോതനത്തെയും പാരമ്പര്യത്തെ മുഴുവൻതന്നെയും നിഷേധിച്ചു നിരാകരിക്കുന്ന വ്യാജാധുനികതയെ നിഷേധിക്കുന്നു. ഒരു അബദ്ധസ്വാതന്ത്ര്യത്തെ ലക്ഷ്യമാക്കി ഇരുനൂറിലധികം വർഷങ്ങളായി മുമ്പോട്ട് പൊയ്ക്കൊണ്ടിരിക്കുന്ന ഈ വ്യാജാധുനികത അബദ്ധത്തിൽ നിന്ന് ആരംഭിച്ച് പരമാബദ്ധത്തിൽ ചെന്ന് നില്ക്കുന്നു.

ഒരു സംഘം ഫ്രഞ്ച്, ജർമ്മൻ ചിന്തകരാണ് വിധിവിധേയയുക്തിയും മോഡേണിറ്റിയും ഒക്കെ യുക്തിവിരോധമാണെന്ന് അടുത്തകാലത്ത് വാദി



ക്കാൻ തുടങ്ങിയത്. ഫൂക്കോയും (Foucault), റോലൻഡ് ബാർത്തും (Roland Barthes), ലേവി സ്ട്രൗസും (Lave Straws) ഒക്കെ വിധിവിധേയ യുക്തിയുടെ വിമർശകരിൽപ്പെടുമെങ്കിലും ജാക് ഡെറീഡായാണ് നിസ്സംഘടന വാദം (Jacques Derrida-Deconstructionism) ഒരു പ്രത്യയ ശാസ്ത്രമായിത്തന്നെ അവതരിപ്പിയ്ക്കാൻ തുടങ്ങിയത്. ദാർശനികരുടെ യിടയിൽ അമേരിക്കയിലെ റിച്ചേർഡ് റോർട്ടിയെ (Richard Rorty) യെപ്പോ ലുള്ള ചിന്തകർ ഈ നിസ്സംഘടന സ്വഭാവമുള്ള ലേഖനങ്ങൾ ഇറക്കിയി ട്ടുണ്ടെങ്കിലും അതിന്റെ പശ്ചാത്തലം ഫ്രഞ്ചുകാരുടേതിൽ നിന്ന് കുറെ യൊക്കെ വ്യത്യസ്തമാണ്. എന്നാൽ ദാർശനികരുടെ ഇടയിലുള്ളതിനേ ക്കാൾ കൂടുതലായി പാശ്ചാത്യരാജ്യങ്ങളിലെ സാഹിത്യകാരന്മാരുടെയിട യിലാണ് ഈ നിസ്സംഘടനപ്രസ്ഥാനത്തിന് മുൻതൂക്കം കുറിച്ചുകൊണ്ടുള്ള സാഹിത്യകൃതികളും ഉപന്യാസരചനകളും ഉണ്ടായിക്കൊണ്ടിരിക്കുന്നത്.

ഇത് തികച്ചും സ്വാഭാവികമാണ്. വ്യവസ്ഥിതിയുള്ള (Systematic) വിധി വിധേയ യുക്തിയിൽ അധിഷ്ഠിതമായ ഒരു ദർശനശാസ്ത്രം സാധ്യമേ അല്ലെന്ന് ഇന്ന് പാശ്ചാത്യചിന്തയ്ക്കുതന്നെ ബോദ്ധ്യം വന്നിരിക്കുകയാണ്. അതുകൊണ്ടാണവർ ശാസ്ത്രം പോലും പ്രത്യയവ്യവസ്ഥിതിയിൽ അധി ഷ്ഠിതമല്ലാത്ത ഒരു പ്രായോഗിക ഉപകരണം മാത്രമാണെന്ന് വിവക്ഷി ക്കുകയും ശാസ്ത്രത്തിന്റെ പഴയ നിദാനമായിരുന്ന അചിന്തിത വസ്തു വാദ (naive realism) ത്തെ പരിത്യജിച്ച് പുതിയ ഒരു സംഘടക വസ്തു വാദം (constructive realism) കൊണ്ട് ശാസ്ത്രത്തിന്റെ പ്രത്യയവ്യവസ്ഥി തിയിൽ (theorectical-systematic basis) ഉള്ള ദയനീയമായ ബലഹീനതയെ മറച്ചുവയ്ക്കാൻ ശ്രമിക്കുകയും ചെയ്യുന്നത്.

ഈ പുതിയ സംഘടക വസ്തുവാദം കുറെ മാസങ്ങൾക്കു മുമ്പ് (മാർച്ച് 9-16, 1994) ഓസ്ട്രിയയിൽ നിന്നും ജർമ്മനിയിൽ നിന്നും അമേരിക്കയിൽ നിന്നും വന്ന ചില ശാസ്ത്ര ദാർശനികർ ഡൽഹി സർവ്വകലാശാലയിലെ സെമിനാറിൽക്കൂടി നമ്മുടെ ദാർശനികരെ പഠിപ്പിയ്ക്കുവാൻ ഒരു ഉഗ്ര ശ്രമം നടത്തി. പക്ഷേ നമ്മുടെ ദാർശനികരിൽ വിവരമുള്ളവർ പൊതുവേ അത് നിരാകരിയ്ക്കയാണുണ്ടായത്. എന്നാൽ വിശകലനദർശന മാത്ര വക്താക്കളായ ഏതാനും ഭാരതീയ ദാർശനികരും സാഹിത്യകാരന്മാരും പാശ്ചാത്യ രാജ്യത്തുനിന്നും വരുന്ന ഏത് പുതിയ ആശയങ്ങളെയും മന സ്സിലാക്കാതെതന്നെ സ്വീകരിച്ചവതരിപ്പാൻ വെമ്പൽകൊള്ളുന്നവരുണ്ട്.

സംഘടകവസ്തുവാദത്തിന്റെ പ്രമുഖ വക്താക്കളിലൊരാളായ പ്രൊഫ സർ ഫ്റിറ്റ്സ് വാൽനർ (Prof. Fritz G Wallner, Vienna University) അവത രിപ്പിച്ച പ്രബന്ധത്തിന്റെ സമാഹാരത്തിൽ നിന്ന് രണ്ടുമൂന്ന് വാചകങ്ങൾ ഇവിടെ എടുത്ത് ചേർക്കട്ടെ.

"1.1 അസ്തിത്വത്തിലുള്ള ഒരു ദത്തമായ യാഥാർത്ഥ്യത്തെ വിവരിയ്ക്കു

2

# അനന്യപ്രതിഭയായ മാർ ഗ്രിഗോറിയോസ്

ഡോ. കെ. എം. തരകൻ

നമുക്ക് ദൈവത്തോട് എന്നതുപോലെ പഞ്ചഭൂതങ്ങളോടും ജലജീവികളോടും സസ്യലതാദികളോടും ജന്തുജാലങ്ങളോടും മനുഷ്യസമൂഹത്തോടും അളവറ്റ കടപ്പാടുണ്ട്. അനുദിന ജീവിതത്തിൽ പലതരം വ്യക്തികളുടെ സ്നേഹസാമീപ്യങ്ങൾ നാം അനുഭവിക്കുന്നു. അതിൽ അധികം പേരെയും നാം മറന്നുപോകുന്നു. ആപത്തിൽ നമ്മെ രക്ഷിച്ച മനുഷ്യരെപ്പോലും!

നമ്മുടെ ഗുരുക്കന്മാരിൽ ഈശ്വരനും മാതാവും പിതാവും ഉൾപ്പെടുന്നു. ഗുരു ശിഷ്യനെ സമ്പൂർണ്ണമായി ആവാഹിക്കുകയാണ് ചെയ്യുന്നത്. ശിഷ്യമനസ്സിൽ ഗുരു സ്വന്തം മനസ്സിനെ പകരുന്നു. തത്ഫലമായി ശിഷ്യമനസ്സിൽ ഗുരു ചിരകാലം ജീവിക്കുന്നു. ശിഷ്യമനസ്സിൽ ഗുരുചൈതന്യം നിലനിൽക്കുന്നു.

ഞാൻ എന്റെ ഏറ്റവും വലിയ ഗുരുവായി ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിനെ അംഗീകരിക്കുന്നു. ഇത്രമാത്രം സമഗ്രമായും സമ്പൂർണ്ണമായും എന്നെ ആകമാനം സ്വാധീനിച്ചിട്ടുള്ള മറ്റൊരു വ്യക്തിയില്ല. എന്റെ മറ്റു ഗുരുക്കന്മാരെ നിരാകരിച്ചുകൊണ്ടോ വിസ്മരിച്ചുകൊണ്ടോ അല്ല ഞാനിത് പറയുന്നത്. ഞാൻ ഉപയോഗിച്ച ശൈലി സമഗ്രമായും സമ്പൂർണ്ണമായും എന്നാണ്.

പണ്ഡിറ്റ് നെഹ്റു ഒരു സന്ദർഭത്തിൽ പറഞ്ഞു. ഏതൊരു വ്യക്തിക്കും ഒരു അടിസ്ഥാനചിന്ത അത്യന്താപേക്ഷിതമാണെന്ന്. ജീവിതത്തെപ്പറ്റിയുള്ള എല്ലാ തരത്തിലുള്ള അറിവിനെയും സങ്കല്പങ്ങളെയും ഉറപ്പിച്ചുനിർത്താവുന്ന ഇളക്കമില്ലാത്ത പീഠമായിരിക്കണം ഈ അടിസ്ഥാനചിന്ത. അധികം പേരെയും സംബന്ധിച്ചിടത്തോളം ഈ അടിസ്ഥാനചിന്തയുടെ ആധാരം മതവിശ്വാസവും മതാനുഷ്ഠാനങ്ങളുമാണ്. മതവിശ്വാസത്തെ നാം അത്യന്തം ലളിതവൽക്കരിച്ചിരിക്കുന്നു. റോബർട്ട് ബ്രൗണിങ്ങിന്റെ ഒരു കവിതയിൽ പറയുന്നതുപോലെ: "ദൈവം സ്വർഗ്ഗത്തിലുണ്ട്. ലോകത്ത് എല്ലാം ഭംഗിയായി നടക്കുന്നുണ്ട്." ധനികർ ദരിദ്രരോട് പറയും.

* പൗലോസ് മാർ ഗ്രിഗോറിയോസിന്റെ സപ്തതി ആഘോഷച്ചടങ്ങിൽ (സെപ്റ്റം. 15, 1992) അവതരിപ്പിച്ച പ്രബന്ധം.



ഉള്ളതുകൊണ്ട് തൃപ്തിപ്പെടുക, ദൈവത്തെ സ്തുതിക്കുക എന്ന്. ദരിദ്രൻ ധനികന്റെ സ്വത്തിൽ പങ്കു ചോദിക്കരുത് എന്ന് നിർബന്ധമുള്ളതുകൊണ്ടാണ് ഇങ്ങനെ പറയുന്നത്. വിവിധ മതങ്ങളിലെ പുരോഹിതരുൾപ്പെടെയുള്ള ജ്ഞാനികൾ സാധാരണക്കാരോട് പറയും: "കൂടുതൽ അറിയുവാൻ ശ്രമിക്കരുത്. ഉള്ള അറിവ് നിങ്ങൾക്ക് അധികമാണ്." ജീവിതത്തെപ്പറ്റിയുള്ള അവരുടെ അടിസ്ഥാനചിന്ത ഇത്ര ലളിതവും ഇത്ര ഉപരിപ്ലവവുമാണ്.

എന്റെ കൊച്ചു മനസ്സ് ലോകത്തെപ്പറ്റിയും ദൈവത്തെപ്പറ്റിയും മനുഷ്യനെപ്പറ്റിയും അറിയുവാൻ അതിയായി ആഗ്രഹിച്ചു. എന്റെ കൊച്ചു ബുദ്ധിയിൽ ഒതുങ്ങുന്ന പലതും അതിൽ ഞാൻ ശേഖരിച്ചു. ഞാൻ അറിവ് തേടി തേടി സന്യാസിമാരെയും പുരോഹിതന്മാരെയും അന്വേഷിച്ചു. ഷേക്സ്പിയർ നാടകങ്ങളും രാമായണ മഹാഭാരതാദികളും വിശുദ്ധ വേദപുസ്തകവും എന്നെ പലതും പഠിപ്പിച്ചു. എന്നാൽ എനിക്ക് ജീവിതത്തെപ്പറ്റി വ്യക്തമായ ഒരു കാഴ്ചപ്പാടും അവ തന്നില്ല. എന്റെ പൈതൃകമെന്തെന്നും എന്റെ സഭയുടെ ദർശനമെന്തെന്നും അറിയണമെന്നു തോന്നി. ഇതിനായി തനിയെ നടത്തിയ പരിശ്രമങ്ങളൊന്നും വിജയിച്ചില്ല. വർഷങ്ങൾക്കു മുമ്പ് ആലുവാ വൈ. എം. സി. എ. ക്യാമ്പ് സൈറ്റിൽ നടത്തിയ ഒരു സമ്മേളനത്തിൽ വച്ചാണ് ഫാ. പോൾ വർഗീസിന്റെ പ്രഭാഷണം ആദ്യമായി ഞാൻ കേട്ടത്. അത് എന്നെ വ്യാവഹാരികതലത്തിൽ നിന്നും ജ്ഞാനത്തിന്റെ വിദ്യുത്മേഖലയിലേക്ക് കൊണ്ടുപോകുന്നതായി തോന്നി. ഫാ. പോൾ വർഗീസിൽ അന്ന് ഞാൻ എന്റെ ഗുരുവിനെ കണ്ടെത്തി. എനിക്കു വേണ്ടത് ഒരു ദൈവദർശനവും ഒരു മനുഷ്യദർശനവും ഒരു ലോകദർശനവുമായിരുന്നു. എന്റെ മസ്തിഷ്ക്കത്തിന് ഉൾക്കൊള്ളാവുന്നതത്രയും ഗ്രഹിക്കുവാനായിരുന്നു എന്റെ ശ്രമം. പോൾ വർഗീസ് അച്ചൻ എന്നോട് കപ്പദോക്യൻ പിതാക്കന്മാരെക്കുറിച്ച് പറഞ്ഞു. പ്രത്യേകിച്ച്, കൈസര്യയിലെ ബസേലിയോസിനെക്കുറിച്ചും നിസ്സായിലെ ഗ്രിഗോറിയോസിനെപ്പറ്റിയും.

നിസ്സായിലെ ഗ്രിഗോറിയോസിന്റെ ആധുനിക കാലത്തെ ഏറ്റവും വലിയ ഭാഷ്യകാരനാണ് പൗലോസ് മാർ ഗ്രിഗോറിയോസ്. എന്തിന്, ശങ്കരാചാര്യർ തന്നെ ഭാഷ്യകാരനായിരുന്നുവല്ലോ. ബ്രഹ്മസൂത്രത്തിന്റെ ഭാഷ്യകാരൻ. ക്രൈസ്തവ ചിന്താലോകത്തിലെ ബ്രഹ്മസൂത്രമാണ് നിസ്സായിലെ ഗ്രിഗോറിയോസിന്റെ പ്രൗഢ ഗ്രന്ഥങ്ങൾ.

നിസ്സായിലെ ഗ്രിഗോറിയോസിനെ സെയ്ന്റ് അഗസ്റ്റിനുമായി ഫാ. പോൾ വർഗീസ് താരതമ്യപ്പെടുത്തി നോക്കി. ഗ്രിഗറിയിൽ പെലേജിയിസവും ഓറിഗനിസവും കാണുന്നവരുണ്ട്. പെലേജിയിസമെന്നു കേട്ടാൽ പാശ്ചാത്യ വേദശാസ്ത്രജ്ഞർ നടുങ്ങും. മാർക്സിസം പോലും അവർക്ക്

അത്രയും വർജ്യമല്ല. പക്ഷേ, പോൾ വർഗ്ഗീസ് അച്ചൻ ഞങ്ങളോടും എന്നോടും പറഞ്ഞു, ലിബർട്ടാ മേജറിനെക്കുറിച്ചും ലിബർട്ടാ മൈനറിനെക്കുറിച്ചും. മനുഷ്യസ്വാതന്ത്ര്യത്തെപ്പറ്റിയാണദ്ദേഹം പ്രതിപാദിച്ചത്. ക്രിസ്തുമതത്തിലെ മനുഷ്യൻ എത്രമാത്രം സ്വതന്ത്രനാണ്? ദൈവം സ്നേഹമായിരിക്കുന്നതുപോലെ അളവറ്റ സ്വാതന്ത്ര്യവുമാണ്. ദൈവത്തിന് സ്വന്തം ഇച്ഛയെ തൽക്ഷണം സാക്ഷാത്കരിക്കുവാൻ സാധിക്കുന്നു. നിസ്സായിലെ ഗ്രിഗറി സമർത്ഥിച്ചത്, ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ സ്വതന്ത്രനാണ് എന്നാണ്. ഈശ്വരൻ സ്വാതന്ത്ര്യമായിരിക്കുന്നതുപോലെ മനുഷ്യനും സ്വതന്ത്രനാണ്. പൂർണ്ണത്തിൽ നിന്നുമെടുത്ത പൂർണ്ണനായ മനുഷ്യൻ പൂർണ്ണത്തെ അവശേഷിപ്പിക്കുന്നതേയുള്ളൂ. മനുഷ്യൻ സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തുക വഴി അവന്റെ പൂർണ്ണതയ്ക്ക് ലോപം ഭവിച്ചു. പാപം അപൂർണ്ണതയാണ്. പാപം അഭാവമാണ്. പാപം ശൂന്യതയിലേക്കുള്ള പ്രവണതയാണ്. മനുഷ്യന് സ്വന്തം പരിശ്രമം മൂലം, നഷ്ടപ്പെട്ട സ്വാതന്ത്ര്യവും പൂർണ്ണതയും സ്വയമായി വീണ്ടെടുക്കുവാനായില്ല. തന്മൂലം പൂർണമനുഷ്യനായും പൂർണ്ണദൈവമായും ദൈവപുത്രൻ അവതരിക്കുകയുണ്ടായി. ദൈവത്തിന് സമാനമായ പൂർണ്ണത മനുഷ്യനുണ്ടായിരുന്നു. അപൂർണ്ണനായ മനുഷ്യൻ പൂർണ്ണനായ യേശുവിൽ കൂടി സ്വന്തം പൂർണ്ണതയെ വീണ്ടെടുക്കുന്നുവെന്ന് ഫാ. പോൾ വർഗീസ് വിശദീകരിച്ചപ്പോൾ പല സത്യങ്ങളും എന്റെ ഹൃദയത്തിൽ തെളിഞ്ഞു വന്നു.

യേശുവിൽ മനുഷ്യൻ സ്വന്തം ശൂന്യതയെയും അഭാവത്തെയും ദുരീകരിച്ച് പൂർണ്ണതയെ സ്വായത്തമാക്കുന്നു. സഭയിൽ കൂടി പാപിയായ മനുഷ്യൻ വിശുദ്ധനാകുന്നു എന്ന് പറയുന്നതിനേക്കാൾ എനിക്ക് അർത്ഥവത്തായി അനുഭവപ്പെടുന്നത് അപൂർണ്ണനായ മനുഷ്യൻ പൂർണ്ണമനുഷ്യനായ യേശുവിൽ കൂടി പൂർണ്ണനാക്കപ്പെടുന്നു എന്നതാണ്. ഈ കാഴ്ചപ്പാട് ഒരു നിമിഷത്തിനകം എന്നേക്കുമായി വിശ്വാസത്തിൽ കൂടി നടക്കുന്നു എന്ന് പറയപ്പെടുന്ന നീതീകരണശാസ്ത്രത്തിൽ നിന്നും വളരെ വിഭിന്നമാണ്. ഇതൊരു പ്രക്രിയയാണ്. പൊടുന്നനെ സംഭവിക്കുന്ന നീതീകരണമല്ല.

പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വേദശാസ്ത്രം നിസ്സായിലെ ഗ്രിഗോറിയോസിന്റെ വേദശാസ്ത്രം പോലെ 'പ്രക്രിയ' എന്ന പദ്ധതിയെ അവലംബിക്കുന്നു. 'കോസ്മിക്മാൻ' എന്ന ഗ്രന്ഥത്തിൽ നിസ്സായിലെ ഗ്രിഗോറിയോസിന്റെ എന്നതുപോലെ തന്റെയും മാനവദർശനത്തെ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ വിശദമാക്കുന്നു. നാം ക്രിസ്തുവിൽ പൂർണ്ണതയിലേക്ക് വളരുകയാണ്. പൂർണ്ണതയാണ് മോക്ഷവും മുക്തിയും. പൂർണ്ണതയാണ് സമ്പൂർണ്ണ സ്വാതന്ത്ര്യം. സർവ്വത്തെയും അതിവർത്തിക്കുന്ന ദൈവസ്വാതന്ത്ര്യവും മനുഷ്യസ്വാതന്ത്ര്യവും ലോകത്തേയും മനുഷ്യരാശിയെയും അപൂർണ്ണതയിൽ നിന്നും പൂർണ്ണതയിലേക്കും, പൂർണ്ണതയിൽ നിന്നും കൂടുതൽ പൂർണ്ണതയിലേക്കും മഹത്വത്തിൽ നിന്നും കൂടുതൽ മഹത്വത്തിലേക്കും അനുനയിച്ചുകൊണ്ടിരിക്കുന്നു. ഇത് എത്ര ഉജ്ജ്വലമായ ഒരു ചിത്രമാണ്. ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ ദർശനത്തിൽ ജീവിതം ചലനാത്മകമാണ്. നിശ്ചലതയുടെ ശാന്തത മരണത്തേക്കാൾ ഭീകരമാണ്. മനുഷ്യൻ ശൂന്യതയിലേക്കും അപൂർണ്ണതയിലേക്കുമുള്ള ശക്തമായ ആകർഷണത്തെ ക്രിസ്തുവിലും അരൂപിയിലും ഉറച്ചുനിന്നുകൊണ്ട് നിർവീര്യമാക്കുന്നു.



ഗ്രിഗോറിയോസ് തിരുമേനിയോടൊപ്പം നാമും അന്ത്യനിമിഷം വരെയും വളർന്നുകൊണ്ടിരിക്കുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങേ ലോകത്തിൽ ചെല്ലുമ്പോഴും വളർച്ച തുടരുകയാണ്. അത്യധികം പ്രസാദാത്മകമായ ഒരു ചിത്രം. ഈ ചിത്രത്തിന്റെ പശ്ചാത്തലത്തിൽ ഈശ്വരനിഷേധികളായ തത്വശാസ്ത്രങ്ങളെ മെത്രാപ്പോലീത്താ നിഷേധിക്കുന്നു. അസ്തിത്വദർശനത്തിലെ സ്വാതന്ത്ര്യവാദം രചനാത്മകമല്ല. അതുമൂലം അത് പരാജയപ്പെട്ടു. പ്ലേറ്റോ, അരിസ്റ്റോട്ടിൽ, പ്ലോട്ടിനെസ്, ദക്കാർത്തെ, ലോക്ക്, ബർക്കിലി, കാന്റ്, ഹെഗൽ, മാർക്സ് എന്നിവരെപ്പറ്റിയൊക്കെ ഉറക്കത്തിൽ വച്ചു പോലും പറയുവാൻ തിരുമേനിക്ക് കഴിയും. ഇവരിൽ തിരുമേനിക്ക് ഏറ്റവും പ്രിയങ്കരൻ പ്ലോട്ടിനെസാണെന്ന് ഞാൻ കരുതുന്നു. പ്ലോട്ടിനെസിന്റെ ദർശനവും ഗ്രിഗറിയുടെ ദർശനവും തമ്മിലുള്ള അകൃത്രിമ സാദൃശ്യം ആലോചനാമൃതമാണ്.

'ഫ്രീഡം ആൻഡ് അതോറിറ്റി' എന്ന ഗ്രന്ഥത്തിൽ ആധുനിക ദർശനങ്ങളെ തിരുമേനി വിലയിരുത്തുന്നു. പുതിയ ചിന്തകരിൽ വൈറ്റ് ഹെഡിനെയും ഹൈഡഗറിനെയും തിരുമേനി വിവിധ കാരണങ്ങളാൽ ഇഷ്ടപ്പെടുന്നു. അസ്തിത്വദർശനം നടത്തിയ സത്താപര്യവേക്ഷണത്തിന്റെ ആത്മാർത്ഥതയെ മെത്രാപ്പോലീത്താ ആദരിക്കുന്നു.

'ക്വസ്റ്റ് ഫോർ സേർട്ടന്റി' എന്ന ഗ്രന്ഥത്തിൽ വ്യത്യസ്ഥങ്ങളായ ആധുനിക ദാർശനിക ശാഖകളെ തിരുമേനി പരിശോധിക്കുന്നു. മനുഷ്യൻ അന്വേഷിക്കുന്നത് ആശ്രയിക്കാവുന്ന ദൃഢമായ ഒരു ദർശനത്തെയാണ്, ഇളകാത്ത ഒരു ചിന്താപദ്ധതിയെയാണ്. മനുഷ്യന് കർമ്മമണ്ഡലത്തിലും ചിന്താമണ്ഡലത്തിലും ആശ്രയിക്കാവുന്ന പ്രമാണങ്ങൾ വേണം. എങ്കിലും 'ഫ്രീഡം ആൻഡ് അതോറിറ്റി'യിൽ പറയുന്നതുപോലെ സ്വതന്ത്രനായ മനുഷ്യൻ ഏതൊരു അധികാരഘടനയെയും ചെറുക്കുകയും വേണ്ടിവന്നാൽ വെറുക്കുകയും ചെയ്യും. കൈക്ക്ഗാർ, സാർത്രെ എന്നിവർക്കൊന്നും മനുഷ്യന് ആശ്രയിക്കാവുന്ന ദർശനത്തെയോ പ്രമാണത്തെയോ സൃഷ്ടിക്കുവാൻ കഴിഞ്ഞില്ല.

വിജ്ഞാനവിസ്ഫോടനം നടക്കുന്ന ഒരു കാലഘട്ടമാണല്ലോ നമ്മുടേത്. സത്താശാസ്ത്രവും ധർമ്മശാസ്ത്രവും ഇന്ന് കടുത്ത വെല്ലുവിളികളെ

നേരിട്ടുകൊണ്ടിരിക്കുകയാണ്. 19-ാം നൂറ്റാണ്ടിലും 20-ാം നുറ്റാണ്ടിലുമായി എത്രയോ ഉജ്ജ്വലപ്രതിഭകൾ ലോകചിന്തയെ ഇളക്കിമറിച്ചു. ഡാർവിൻ, നീഷേ, ഫ്രോയിഡ്, മാർക്സ്, ഐൻസ്റ്റീൻ എന്നീ ഏതാനും ചിലർ ചേർന്ന് പരമ്പരാഗതമായ മനുഷ്യസങ്കല്പങ്ങളെയും ധർമ്മസങ്കല്പങ്ങളെയും തച്ചുടച്ചു. നീഷേ പറഞ്ഞത് ദൈവം മരിച്ചു എന്നാണ്. ഡാർവിന്റെ പരിണാമ പദ്ധതിയിൽ ദൈവം ഒരു പങ്കും വഹിക്കുന്നില്ല. മാർക്സിന് മതം മയക്കുമരുന്നാണ്. മാർക്സ് ലോകത്തിൽ നിലവിലിരിക്കുന്ന സാമൂഹ്യ ഘടനകളെ തകർക്കുവാൻ പ്രചോദനം നൽകി. ഫ്രോയ്ഡ് മനുഷ്യനെ ലൈംഗീകവാസനയുടെ കരുവായി കരുതി. ശാസ്ത്രത്തിന്റെ അത്ഭുതകരമായ വളർച്ചയും മൂല്യങ്ങളുടെ ലോകത്തിൽ പ്രതിസന്ധി സൃഷ്ടിച്ചു.

'സയൻസ് ഫോർ സെയിൻ സൊസൈറ്റീസ്' 1980 ലാണ് പ്രസിദ്ധീകരിച്ചത്. അതിൽ ഉൾപ്പെടുത്തിയിരിക്കുന്നതിനേക്കാൾ വളരെയധികം കാര്യങ്ങൾ തിരുമേനിയുടെ ചിന്തയ്ക്ക് വിഷയീഭവിച്ചിട്ടുണ്ട്. ശാസ്ത്രപക്ഷപാതികൾ അഭിപ്രായപ്പെടുന്നത. ശാസ്ത്രം വസ്തുനിഷ്ഠവും മൂല്യനിരപേക്ഷവുമാണെന്നാണ്. ശാസ്ത്രം ധർമ്മശാസ്ത്രം സൃഷ്ടിച്ചിട്ടില്ല തന്നെ. പക്ഷേ, യുദ്ധത്തിനാവശ്യമായ സകല ആയുധങ്ങളും ആധുനിക ലോകത്തിന്റെ സാമ്പത്തിക രാഷ്ട്രീയ പരിതോവസ്ഥയെ സാരമായി ബാധിച്ചിട്ടുണ്ട്. ശാസ്ത്രം ഭൂമിയിലുള്ള ഊർജ്ജത്തെ നിരുത്തരവാദിത്വപരമായി ധൂർത്തടിക്കുന്നതിന് മനുഷ്യന് ശക്തി നൽകുന്നു. തത്ഫലമായി ഭൂമുഖത്ത് മനുഷ്യന്റെ നിലനിൽപ്പുതന്നെ സനിഗ്ധമായിരിക്കുന്നു. നാളത്തെ മനുഷ്യൻ ജനിതക ശാസ്ത്രത്തെ എങ്ങനെ കൈകാര്യം ചെയ്യുമെന്ന് ചിന്തിക്കുവാൻ നിവൃത്തിയില്ല. മനുഷ്യസ്വഭാവത്തെ ഗ്രഹിച്ചുകൊണ്ട് സമൂഹത്തെ സംവിധാനം ചെയ്യുവാൻ ശ്രമിക്കുന്ന പുതിയ ശാസ്ത്രമാണ് സോഷ്യൽ ബയോളജി എന്ന് തിരുമേനി പറയുന്നു. കുടുംബസംവിധാനത്തെപ്പറ്റിയും മറ്റുമുള്ള തിരുമേനിയുടെ വീക്ഷണം ശാസ്ത്രാധിഷ്ഠിതമാണ്. നുട്രീഷനെപ്പറ്റിയും അദ്ദേഹം കാര്യകാരണസഹിതം സംസാരിക്കുന്നു.

പാശ്ചാത്യ സമ്പദ്ശാസ്ത്രത്തെ തിരുമേനി അതിനിശിതമായി വിമർശിക്കുന്നു. മാർക്സിസത്തോടദ്ദേഹം അനുരഞ്ജന മനോഭാവമാണ് പുലർത്തുന്നത്. ഗ്രിഗോറിയോസ് തിരുമേനി ഒരു വിധത്തിലും മാർക്സിസ്റ്റല്ല. എങ്കിലും അദ്ദേഹത്തിന്റെ സമ്പദ്ശാസ്ത്രം മാർക്സിയനാണ്. സോവിയറ്റ് റഷ്യയിലെ അനേകം ചിന്തകർ അദ്ദേഹത്തിന്റെ സുഹൃത്തുക്കളായിട്ടുണ്ട്. അതേസമയത്ത് ഞങ്ങളെപ്പോലുള്ള പലർക്കും തിരുമേനിയോടുകൂടി അത്രയുമധികം മാർക്സിസത്തിന്റെ മേഖലയിലേക്ക് സഞ്ചരിക്കുവാൻ സാധിച്ചിട്ടില്ല. അദ്ദേഹം ഉൾപ്പെട്ട പീസ് കോൺഫറൻസിനെയും അകലെനിന്നും കാണുവാനല്ലാതെ അതിൽ ഭാഗഭാക്കാകുവാൻ ഞങ്ങളിൽ ചിലർക്ക് കഴിഞ്ഞിട്ടില്ല. അതേസമയം ഈ ഒരു കാരണം കൊണ്ടു മാത്രം തിരുമേനിയുടെ മാർഗ്ഗം ചിലർക്ക് ആകർഷകമായി തോന്നിയിട്ടുണ്ടാകാം. പക്ഷേ ഗ്രിഗോറിയൻ സമ്പദ്ശാസ്ത്രം ലിബറേഷൻ തിയോളജിയിലോ മാർക്സിസ്റ്റ് ചിന്തയിലോ അധിഷ്ഠിതമല്ല. ലോകത്തിലെ സമൂഹങ്ങൾ കൊച്ചുകൊച്ചു കമ്യൂണുകളായിത്തീരണമെന്നും ആ കമ്യൂണുകൾ സാമ്പത്തിക സ്വാതന്ത്ര്യവും ശാന്തിയും നിലനിർത്തണമെന്നുമാണ് മെത്രാപ്പോലീത്താ പഠിപ്പിക്കുന്നത്.



നിരായുധീകരണത്തെ അദ്ദേഹം വളരെ ശക്തിയായി അനുകൂലിച്ച് സംസാരിക്കുന്നു. ഉപഭോക്തൃസംസ്ക്കാരത്തെ അതികഠിനമായി വിമർശിക്കുന്നു. ശാസ്ത്രസാങ്കേതികവിദ്യയെ മനുഷ്യന്റെ ദുഃഖങ്ങളെയും ദുരിതങ്ങളെയും അകറ്റുവാൻ ഉത്തരവാദിത്വപൂർവ്വം പ്രയോജനപ്പെടുത്തണമെന്നദ്ദേഹം പറയുന്നു. ധർമ്മശാസ്ത്രത്തിന്റെ പ്രശ്നത്തെ അപഗ്രഥിക്കുന്നതിന് ക്രൈസ്തവ തത്വങ്ങളിലേക്ക് ലൗകീക തത്വങ്ങളെ അദ്ദേഹം അനുനയിക്കുന്നു. ക്രൈസ്തവ തത്വങ്ങളെ നവീകരിച്ച് സുശക്തമാക്കണമെന്ന് വാദിക്കുന്നു. പോരാ ഗർഭചിത്രം, വ്യഭിചാരം, മോഷണം തുടങ്ങിയവയോടുള്ള ക്രൈസ്തവ സമീപനത്തിന് മാറ്റം വരുത്തണമെന്നും അദ്ദേഹം അസന്ദിഗ്ധമായി പ്രസ്താവിക്കുന്നു.

മനുഷ്യന്റെ ഉണ്മ നന്മയാണ്. മൂല്യമെന്ന വാക്ക് തിരുമേനിക്ക് അത്ര പ്രിയങ്കരമല്ല. നന്മയിലുള്ള വികസനമാണ് മനുഷ്യന്റെ ലക്ഷ്യമെന്നും തിരുമേനി പറയുന്നു. സർവ്വ ലൗകീകപ്രശ്നങ്ങൾക്കുമുള്ള പരിഹാരം ലഭിക്കേണ്ടത് ഭൗതീകാതീത ലോകത്തിൽ നിന്ന് അഥവാ ആദ്ധ്യാത്മിക ലോകത്തിൽ നിന്നുമാവണം.

ആധുനിക ക്രൈസ്തവസഭയ്ക്ക് പല പരിമിതികളുമുണ്ടെന്ന് അദ്ദേഹം സമ്മതിക്കുന്നു. ആധുനികതയുടെ വെല്ലുവിളി സ്വീകരിച്ച് സ്വയം നവീകരിക്കുവാൻ ക്രിസ്തീയ സഭകൾ മടികാണിക്കുന്നു. സ്വന്തം ഗാത്രത്തിലും പാപം പ്രവേശിച്ചിട്ടുണ്ടെന്നു സമ്മതിക്കുവാനുള്ള സഭകളുടെ വൈമനസ്യമാണ് സഭകളുടെ ഏറ്റവും വലിയ പാപം. പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന് സമ്പൂർണ്ണമായും വഴങ്ങുവാൻ സഭകൾ ഇന്നും മടിക്കുന്നു. ഇവയെപ്പറ്റിയൊക്കെ ക്രൈസ്തവസഭകൾ ഗൗരവപൂർവ്വം ചിന്തിക്കേണ്ടതുണ്ട്. സഭ വിശ്വാസത്തിന്റെ പാറയാണെന്ന് പറയുമ്പോൾ ആ പാറയ്ക്ക് ജീവനുണ്ടെന്നും അത് ചലനാത്മകവുമാണെന്ന വസ്തുത സൗകര്യപൂർവ്വം അധികം പേരും വിസ്മരിക്കുന്നു.

പണ്ട് ശങ്കരാചാര്യർക്ക് സമസ്തസംഗ്രാഹകമായ ഒരു ദർശനത്തെ സൃഷ്ടിക്കുവാൻ സാധിച്ചു. ആധുനിക ദാർശനികർക്ക് ഇതിന് കഴിയുന്നില്ല. എങ്കിലും എല്ലാം തെറ്റും എല്ലാം ശരിയും എന്ന സമീപനം വേദശാസ്ത്രജ്ഞർക്കും ദാർശനികർക്കും ഭൂഷണമല്ല.

ഏതു ജ്ഞാനത്തെയും ഉരച്ചുനോക്കുവാൻ ദിവ്യജ്ഞാനം തന്നെ വേണം. തീയിസ്റ്റിക്, എതീസ്റ്റിക്, ആഗ്നോസ്ററിക്, ഡെയിസ്റ്റിക്, സെക്കു

ലർ, ലിബറൽ എന്നിങ്ങനെ ഇന്നറിയപ്പെടുന്ന ദാർശനിക മാർഗ്ഗങ്ങളെ വേർതിരിക്കാറുണ്ട്. ഇന്നു പലർക്കും ബുദ്ധമതത്തിലും ടാവോയിസത്തിലും ഹിന്ദുമതത്തിലും താൽപര്യം ജനിച്ചിട്ടുണ്ട്. പൗലോസ് മാർ ഗ്രിഗോറിയോസിന്, കറയറ്റ യുക്തിശാസ്ത്രവും ദർശനവും എന്ന നിലയിൽ നാഗാർജ്ജുനന്റെ 'പ്രാഥമിക പ്രാസംഗിക മാർഗ്ഗം' അത്യന്തം പ്രിയങ്കരമാണ്. നാഗാർജ്ജുനന്റെ ഏക ന്യൂനത അദ്ദേഹം ദൈവത്തെ ഒഴിച്ചു നിർത്തുന്നു എന്നുള്ളതാണ് (എന്നാൽ 'Enlightenment East and West' വായിച്ചപ്പോഴാണ് ബുദ്ധമതം തിരുമേനിയെ അതിശക്തമായി ആകർഷിച്ചിട്ടുണ്ടെന്ന് എനിക്ക് ബോദ്ധ്യം വന്നത്. ഇൻഡ്യയിൽ ശങ്കരന്റെ അദ്വൈതം ബുദ്ധമതത്തെ നിഷ്പ്രഭമാക്കുകയാണുണ്ടായത്.). ഒരു ദർശനമെന്ന നിലയിൽ നാഗാർജ്ജുനദർശനം ശങ്കരദർശനത്തേക്കാൾ മീതെയാണെന്ന് തിരുമേനി പറയുന്നു. നാഗാർജ്ജുനദർശനത്തിന് ശാസ്ത്രദർശനത്തെ സമ്പൂർണ്ണമായും സംഗ്രഹിക്കുവാൻ കഴിയും. സത്തയിൽ ദൈവം അജ്ഞേയനാണെന്ന ഗ്രിഗോറിയൻ ദർശനത്തിന് സമാന്തരമാണ് നാഗാർജ്ജുന ദർശനമെന്ന് തോന്നിപ്പോകും. ദൈവം അജ്ഞേയനാണ്. ദൈവത്തെ പ്രാപിക്കുന്നവർ എത്തിച്ചേരുന്നത് അജ്ഞേയതയിലേക്കായിരിക്കും. ബുദ്ധന്റെ നിർവ്വാണസിദ്ധാന്തം ചിന്തകരെ ഉന്മിഷിത്താക്കുന്ന ഒരു ദാർശനിക സരണിയാണ്. ഗ്രിഗോറിയോസ് തിരുമേനി ഇതിലേ കൂടുതൽ സഞ്ചരിക്കുമോ? ഇല്ലെന്നാണ് എന്റെ ബലമായ വിശ്വാസം. കാരണം അവിടുന്ന് സർവ്വ ശാസ്ത്രദർശനങ്ങളേക്കാളേറെ യേശു എന്ന മൂർത്തമായ സ്നേഹത്തെ സ്നേഹിക്കുന്നു.

'സയൻസ് ഫോർ സെയിൻ സൊസൈറ്റീസ്' എന്ന ഗ്രന്ഥത്തിൽ പതിനൊന്നാമത്തെ അദ്ധ്യായത്തിൽ അഭിജ്ഞമായ സമൂഹത്തിന്റെ ആവശ്യമെന്താണെന്ന് അദ്ദേഹം വിശദമാക്കുന്നു. തിരുമേനിയുടെ നിർദ്ദേശങ്ങളിൽ പലതും പ്രായോഗികമാണെങ്കിലും ആധുനിക രാഷ്ട്രങ്ങൾക്ക് കുറെക്കാലത്തേക്കു കൂടിയെങ്കിലും സ്വീകാര്യമായി ഭവിക്കുകയില്ലെന്ന് എല്ലാവരെക്കാളും കൂടുതലായി തിരുമേനിക്ക് അറിയാം. ആധുനിക സമ്പദ്ഘടനയും രാഷ്ട്രഘടനയും അത്രമാത്രം ഘനീഭൂതവും യാന്ത്രികവുമായി ഭവിച്ചിട്ടുണ്ടെന്ന് സ്പഷ്ടമാണ്.

ഇന്നത്തെ മനുഷ്യന്റെ അടിയന്തരപ്രശ്നങ്ങളിലൊന്ന് ഇക്കോളജിയുടേത്, അഥവാ പരിസ്ഥിതിയുടേതാണ്. 'ഹ്യൂമൻ പ്രസൻസ്' എന്ന ഗ്രന്ഥത്തിൽ ഇതേപ്പറ്റി പ്രതിപാദിക്കുന്നു. പ്രകൃതി മനുഷ്യന്റെ ആരാധനാമൂർത്തിയല്ല; ഉപഭോഗവസ്തുവുമല്ല. ജോൺ സ്കോട്ടിന്റെ ദൃഷ്ടിയിൽ സൃഷ്ടിയായ പ്രപഞ്ചം ചലനാത്മകമാണ്. ബ്രൂണോ ക്രിസ്തുമതത്തിൽ വിശ്വസിച്ചിരുന്നില്ല. രഹസ്യതന്ത്രങ്ങളിലാണദ്ദേഹം വിശ്വാസമർപ്പിച്ചിരുന്നത്. എങ്കിലും പ്രപഞ്ചം മുഴുവനും ജീവൻ മുറ്റിനിൽക്കുന്നു എന്ന തത്വമദ്ദേഹം പ്രഖ്യാപിച്ചു.



വൈറ്റ് ഹെഡുമായി താരതമ്യപ്പെടുത്തുമ്പോൾ തിയഡോർ റൊസാക് ആരുമല്ല. സഹജാവബോധത്തിലും അതീന്ദ്രിയജ്ഞാനത്തിലും അധിഷ്ഠിതമായ ലോകദർശനം ആധുനിക ലോകത്തെ ബാധിച്ചിട്ടുള്ള എല്ലാ രോഗങ്ങൾക്കും പ്രതിവിധിയാണെന്ന റൊസാക്കിന്റെ കാഴ്ചപ്പാടിനെ മാർ ഗ്രിഗോറിയോസ് നിരാകരിക്കുന്നു. ജോൺ സ്കോട്ടിന്റെയും തെയ്യാർദ് ഷെർദ്ദാന്റെയും വേദശാസ്ത്രവും നിസ്സായിലെ ഗ്രിഗോറിയോസിന്റെ വേദശാസ്ത്രവും തമ്മിലുള്ള സാദൃശ്യത്തെ തിരുമേനി എടുത്തുപറയുന്നു. ഷെർദാന്റെ 'കോസ്മോജനസിസ്' 'ഹോമിനൈസേഷൻ' എന്നീ സിദ്ധാന്തങ്ങളും വൈറ്റ് ഹെഡിന്റെ പ്രക്രിയാ സിദ്ധാന്തങ്ങളും മാർ ഗ്രിഗോറിയോസിന് സ്വീകാര്യങ്ങളാണ്.

തിരുമേനിയുടെ പ്രപഞ്ചദർശനത്തിന് ഏകകാലത്ത് ദൈവവിശ്വാസത്തെയും ആധുനിക വിജ്ഞാനത്തെയും സമന്വയിപ്പിക്കുവാൻ കഴിയും. മനുഷ്യൻ ലോകത്തിന്റെ ഉടമയല്ല. മനുഷ്യൻ ലോകത്തെ കൈകാര്യം ചെയ്യുവാൻ നിയുക്തനായ കാര്യസ്ഥനുമല്ല; പ്രകൃതിയെ പരിവർത്തനപ്പെടുത്തുന്നതിൽ ദൈവത്തിന്റെ പങ്കുകാരനാണ്.

സോളയേവിന്റെ സോഫിയാ ദർശനം ആധുനികമാണ്. സോഫിയാ സത്യസന്ധവും സമ്പൂർണ്ണവുമായ മനുഷ്യരാശിയാണ്. അത് പ്രപഞ്ചത്തിന്റെ സമസ്ത സംഗ്രാഹകവും സജീവവുമായ രൂപവും ജീവിക്കുന്ന ആത്മാവുമാണ്. അത് വിശ്വമാണ്. അനന്തതയിൽ സർവ്വസൃഷ്ടിയും സ്രഷ്ടാവിനോട് ബന്ധപ്പെടുന്നു. അതിനാൽ മനുഷ്യന് സഹജീവികളോടും പ്രപഞ്ചത്തോടുമുള്ള അടിസ്ഥാനപരമായ സമീപനം സ്നേഹാത്മകമാവണം. മനുഷ്യൻ പ്രപഞ്ചത്തെ പൂർണ്ണമാക്കുന്നതിൽ ഷെർദാൻ പറയുന്നതുപോലെ, ഗ്രിഗറി പറയുന്നതുപോലെ, ഗ്രിഗോറിയോസ് തിരുമേനിയും പറയുന്നു, ദൈവത്തിന്റെ സഹകാരിയാണെന്ന്. അങ്ങനെയുള്ള മനുഷ്യന് എങ്ങനെയാണ് ഈ പ്രപഞ്ചത്തെ കൊള്ളയടിക്കുവാനും ധൂർത്തടിക്കുവാനും സാധിച്ചത്. അവൻ അത് ചെയ്തുകൂടാ. ഗ്രിഗോറിയോസ് തിരുമേനി 'ഹ്യൂമൻ പ്രസൻസ്' എന്ന ഗ്രന്ഥത്തിൽ ഒലിവർ ക്ലമന്റ് എന്ന ചിന്തകനെ ഉദ്ധരിക്കുന്നു. "ലോകത്തിന്റെ ശരീരവും മനുഷ്യന്റെ ശരീരവും തമ്മിൽ വ്യതിരിക്തതയില്ല. പ്രപഞ്ചത്തിന്റെ വൈയക്തികവും ബോധപൂർവ്വകവുമായ ആവിഷ്ക്കാരമാണ് മനുഷ്യൻ. മനുഷ്യനിൽ കൂടിയാണ് മനുഷ്യശരീരത്തിന്റെ ഭാഗമെന്ന നിലയിൽ പ്രപഞ്ചത്തിന് അനന്തതയിൽ പ്രവേശിക്കുവാൻ സാധിക്കുന്നത്."

ഇന്ന് ചില ചിന്തകരെങ്കിലും ഇക്കോളജിയോടുള്ള ഭ്രമം മൂലം സർവ്വാതിവർത്തിയായ ദൈവത്തെ ഉപേക്ഷിച്ച് അന്തർജ്ഞാനിയായ ദൈവത്തെ ഊന്നിപ്പറയുന്നു. അവരുടെ വേദശാസ്ത്രം പാൻതീയിസമാണ്. ദൈവം ഏകകാലത്ത് സർവ്വാതിവർത്തിയും അന്തർയ്യാമിയുമാണ്. ദൈവം അറിയപ്പെടുന്ന ലോകത്തിൽ മാത്രമല്ല അറിയപ്പെടാത്ത ലോകത്തും നിറഞ്ഞു

നിൽക്കുന്നു. ഭൗതീക ദർശനങ്ങളെ ഗ്രിഗോറിയോസ് തിരുമേനി അംഗീകരിക്കുന്നു. മാധ്യമത്തോടുള്ള പ്രതിപത്തി അതാണ് കാണിക്കുന്നത്. പക്ഷേ ഭൗതീകദർശനങ്ങൾക്കുമപ്പുറത്ത് തത്വദർശനമുണ്ട്. തത്വദർശനത്തിനും ഉപരിയാണ്, ദൈവദർശനം.

ഏകം, അദ്വയം, അഹം ബ്രഹ്മാസ്മി, തത്വമസി എന്നീ സൂത്രവാക്യങ്ങൾ മഹാവാക്യങ്ങൾ തന്നെയാണ്. പക്ഷേ ചിന്തയുടെ അതിര് അവിടെയല്ല എന്ന് നാഗാർജ്ജുനൻ പറയുന്നു. തത്വമസിയും അഹം ബ്രഹ്മാസ്മിയും മനുഷ്യന്റെ ബോധസത്തയെ അതിവർത്തിക്കുന്നില്ല. ഞാൻ ബ്രഹ്മം എന്നു പറയുമ്പോൾ എന്റെ ബോധത്തിൽ ബ്രഹ്മം ആശ്രയിക്കുന്നു. ജ്ഞാനത്തിന്റെ പരകോടിയിൽ വിശ്വരൂപം കണ്ട് എനിക്ക് മോഹാലസ്യം വരുന്നില്ല. പക്ഷേ നാഗാർജ്ജുനൻ ബോധസത്തയെയും ഉല്ലംഘിക്കുന്നു. ബോധതലവും മനുഷ്യന് ബന്ധനം തീർക്കുന്നുണ്ട്. മനുഷ്യശരീരത്തിന്റെ പരിമിതികളെയെന്നതുപോലെ ബോധത്തിന്റെ പരിമിതികളെയും അതിവർത്തിക്കേണ്ടതുണ്ട്.

ഗ്രിഗോറിയോസ് തിരുമേനി ഹിന്ദുമതത്തെയും ബുദ്ധമതത്തെയും ഏറെ ആദരിക്കുന്നു. മനുഷ്യബുദ്ധിയുടെ സീമകളിൽ ശങ്കരനും നാഗാർജ്ജുനനും ചെന്നെത്തിയിരുന്നു എന്നത് ശരിതന്നെ. ദിവ്യജ്ഞാനത്തിന്റെ പാത യുക്തിപഥം മാത്രമല്ല. ദിവ്യജ്ഞാനത്തിന്റെ മേഖല മനുഷ്യബുദ്ധിയിൽ ഒതുങ്ങുന്നില്ല. ദിവ്യജ്ഞാനം മനുഷ്യബുദ്ധിയുടെ നേട്ടമല്ല. ദിവ്യജ്ഞാനം ആരംഭിക്കുന്നത് ജ്ഞാനത്തിന്റെ അതിർത്തിയിലാണ്. പരമസത്തയെ കാണാനാവാതെ മനുഷ്യബുദ്ധി കുഴങ്ങുന്നു. ചിലർ നേതിനേതി എന്നു പറയുന്നു.

യുക്തി അവസാനിക്കുന്നിടത്ത് വിശ്വാസം ആരംഭിക്കുന്നു. തിരുമേനി ഹൈന്ദവജ്ഞാനശാസ്ത്രത്തിലെ പദങ്ങൾ കടമെടുത്തുകൊണ്ടു പറയുന്നു. പ്രത്യക്ഷാനുമാനങ്ങൾക്കുമപ്പുറത്താണ് ശബ്ദം. ദിവ്യജ്ഞാനം കണ്ടെത്തേണ്ടതല്ല. ഞാൻ ഞാൻ ആകുന്നു എന്ന വാക്യത്തിന് തത്വമസിയേക്കാൾ ഗുരുത്വവും ജഢത്വവും മഹത്വവുമുണ്ടെന്ന് തിരുമേനി പറയുന്നു.

ഇത് അഗ്നോസ്റ്റിസമോ മോണിസമോ ഒന്നുമല്ല. കേവല ദൈവത്തിലുള്ള അടിയുറച്ച വിശ്വാസമാണ്. ദൈവത്തിന്റെ ശബ്ദം കേൾപ്പാനും ദൈവത്തെ കാണാനുമുള്ള ഉൽക്കടമായ ദാഹമാണ് ഗ്രിഗോറിയോസ് തിരുമേനിയെ വിശുദ്ധ വേദപുസ്തകത്തിലേക്കും കപ്പദോക്യൻ പിതാക്കന്മാരിലേക്കും നയിച്ചത്. തിരുമേനിയുടെ വിജ്ഞാനദാഹത്തെ ഉജ്ജ്വലിപ്പിക്കുവാൻ നിസായിലെ ഗ്രിഗോറിയോസിന് കഴിഞ്ഞു.

കപ്പദോക്യൻ പിതാക്കന്മാരുടെ ദർശനത്തെ സുഭദ്രമാക്കിയിരിക്കുന്നത് എസൻസ് എന്ന സത്തയും എനർജി എന്ന മഹത്വവും തമ്മിലുള്ള വിവേചനത്തിലാണ്. സത്തയിൽ ദൈവം അജ്ഞേയനാണ്. ശങ്കരന്റെ മായയേക്കാൾ ഗഹനമായ ഒരു തത്വമാണിത്. സ്ഥലകാല ബന്ധത്തിനും, കാര്യകാരണബന്ധത്തിനും, ജന്മബന്ധങ്ങൾക്കുമെല്ലാം അതീതമാണത്. സർവ്വാതിവർത്തിയാണത്. ദൈവത്തെ സത്തയിൽ ആരും അറിഞ്ഞിട്ടില്ല. കണ്ടിട്ടില്ല. ദൈവത്തെക്കുറിച്ചുള്ള അറിവ് അതീത അജ്ഞാനമാണ്. ദൈവത്തെക്കുറിച്ച് ജ്ഞാനികൾക്ക് മൗനമവലംബിക്കുവാനേ കഴിയൂ. ദൈവമുണ്ട് എന്ന ബോധമുണ്ടെങ്കിലും ദൈവത്തെക്കുറിച്ച് അതിനുമപ്പുറത്ത് ഒരു പ്രസ്താവനയും നടത്തുവാൻ അറിവുള്ളവർക്ക് സാധ്യമല്ല. മനുഷ്യബുദ്ധിക്കും ജ്ഞാനത്തിനും ഒതുങ്ങുന്ന ദൈവമല്ല യഥാർത്ഥ ദൈവം. എങ്കിലും ദൈവത്തെ മനുഷ്യൻ അറിയുന്നു. സത്തയിലല്ല മഹത്വത്തിൽ, എനർജിയിൽ. ദൈവത്തിന്റെ ഹിതമാണ് സൃഷ്ടിക്ക് ഹേതുകമായിരിക്കുന്നത്. ദൈവമഹത്വത്തിന്റെ ഇച്ഛാ വ്യാപാരമാണ് സൃഷ്ടിക്ക് കാരണമായിരിക്കുന്നത്. മഹത്വത്തിന്റെ ഈ പ്രപഞ്ചം ദൈവഹിതത്താൽ നിലനിൽക്കുന്നു. ഇവിടെ ആദിയും അന്തവും തമ്മിൽ അന്തരമുണ്ട്. 'ഡയസ്റ്റമാ' ഉണ്ട്. ദൈവപക്ഷത്ത് നാം വ്യവഹരിക്കുന്ന കാലമില്ല. ആദിമദ്ധ്യാന്തങ്ങളില്ല. ക്രോണോസ് എന്നതിന് കാലവും ചരിത്രവുമുണ്ട് വ്യാവഹാരിക ലോകത്തിൽ. യേശുവിന്റെ അവതാരം വ്യാവഹാരിക പ്രപഞ്ചത്തിലേക്കും ചരിത്രത്തിലേക്കുമുള്ള ദൈവമഹത്വത്തിന്റെ പ്രവേശനമാണ്. യേശുവിനെ പുതിയനിയമം അറിയുന്നത് മഹത്വമായാണ്. മറുരൂപ പ്രതിഭാസത്തിന്റെ ആന്തരാർത്ഥം അതുതന്നെയാണ്. യേശുവിനെ നിഖ്യാവിശ്വാസപ്രമാണം വിവരിക്കുന്നത് പ്രകാശത്തിൽ നിന്നുമുള്ള പ്രകാശം എന്നാണ്. ദൈവഹിതമെന്ന തേജസ്സിൽ ദൈവസ്വാതന്ത്ര്യം അന്തർനിഹിതമാണ്. ദൈവത്തിന്റെ തേജസ്സിൽ സൃഷ്ടിച്ച മനുഷ്യനും സ്വതന്ത്രനായിരുന്നു. സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗംമൂലം മനുഷ്യൻ സ്വന്തം തേജസ്സും, മഹിമയും, ശക്തിയും, നന്മയും ഒരു വലിയ പരിധിവരെ നഷ്ടപ്പെടുത്തി. ലിബർട്ടാ മൈനറിനുപോലും മനുഷ്യനിൽ അർത്ഥമില്ലാതായിപ്പോയി. എങ്കിലും മനുഷ്യൻ ചില പാശ്ചാത്യവേദശാസ്ത്രജ്ഞർ ശഠിച്ചതുപോലെ തികച്ചും തമോന്മുഖനായി ഭവിച്ചില്ല. അങ്ങനെയായിരുന്നെങ്കിൽ എങ്ങനെ ഏലിയാവുണ്ടാവും? എങ്ങനെ മോശയുണ്ടാവും? എങ്ങനെ അബ്രഹാമുണ്ടാവും? ക്രിസ്തുവിനു മുമ്പ് ലക്ഷ്യോന്മുഖനായി യാതൊന്നും ചെയ്യുവാൻ മനുഷ്യന് കഴിയുമായിരുന്നില്ല. എങ്കിലും മനുഷ്യൻ ഇരുട്ടിൽ ഉഴറി. പാശ്ചാത്യർ വിവരിക്കുന്ന ആദിപാപത്തിൽപ്പെട്ടിരുന്നില്ലെങ്കിലും ദ്രവത്വത്തിൽ വഴുതിവീണിരുന്നു. ക്രിസ്തുവാണ് ദ്രവത്വത്തിൽ നിന്നും അദ്രവത്വത്തിലേക്ക് മനുഷ്യനെ നയിച്ചത്; വീണ്ടും തേജോന്മുഖനാകുവാനുള്ള വഴി മനുഷ്യന് കാണിച്ചുകൊടുത്തത്. വ്യാവഹാരികതലത്തിൽ നിന്നും അനശ്വരതലത്തിൽ എത്തുവാൻ മനുഷ്യനെ പ്രാപ്തനാക്കിയത് ക്രിസ്തുവിൽ മനുഷ്യന് കിട്ടിയ സ്വാതന്ത്ര്യമാണ്. അത്

ലിബർട്ടാ മേജർ തന്നെയാണ്. അതു സമ്പൂർണ്ണസ്വാതന്ത്ര്യമാണ്. ആ സ്വാതന്ത്ര്യം പൂർണ്ണമായിരിക്കുന്നത് മനുഷ്യൻ പൂർണ്ണനായിരിക്കുന്നതു കൊണ്ടല്ല, ക്രിസ്തു സമ്പൂർണ്ണനായിരിക്കുന്നതുകൊണ്ടാണ്. നിസായിലെ ഗ്രിഗറി മഹത്വസിദ്ധാന്തം മുഖേന ദൈവവും മനുഷ്യനും തമ്മിലുള്ള വിട വിനെ നിലനിർത്തുകയും ക്രിസ്തുസിദ്ധാന്തം വഴി ദൈവവും മനുഷ്യനും തമ്മിലുള്ള വിടവിനെ ഇല്ലാതാക്കുകയും ചെയ്തു.

അങ്ങനെ സർവ്വസമ്പൂർണ്ണമായ ഒരു ദർശനം എനിക്കും എന്നെപ്പോലുള്ള അനേകർക്കും നൽകുവാൻ പൗലോസ് മാർ ഗ്രിഗോറിയോസിന് കഴിഞ്ഞി ട്ടുണ്ട്. തിരുമേനിയുടെ ഓർമ്മശക്തി ആ മഹാജ്ഞാനത്തെപ്പോലെ എന്നെ അത്ഭുതസ്തബ്ധനും വിവശനുമാക്കിത്തീർത്തിരുന്നു. ആഗോള വ്യാപകമായി സഞ്ചരിച്ച് ജനങ്ങളെ വിവിധ വിഷയങ്ങളിൽ വിവിധ ഭാഷകളിൽ അഭിജ്ഞരും പ്രബുദ്ധരുമാക്കിയ തിരുമേനി ഞങ്ങൾക്കെല്ലാം ഒരു അത്ഭുതപ്രതിഭാസം തന്നെയാണ്. ഒരു മണൽത്തരിയിൽ ഈരേഴുപതിനാലു ലോകങ്ങളെയും ഉൾപ്പെടുത്തുന്നതുപോലെ തിരുമേനിയുടെ ഗ്രന്ഥങ്ങളും പ്രഭാഷണങ്ങളും ഞങ്ങളുടെ മുമ്പിൽ അവാച്യദ്യുതി വിടർത്തുന്ന അനന്തകോടി നക്ഷത്രങ്ങൾ ജ്വലിച്ചു വികസിക്കുന്ന മഹാകാശങ്ങളെ വിടർത്തുന്നു.

□



3

# ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവം

**പോൾ മണലിൽ**

സ്വാമി വിവേകാനന്ദനും ഡോ. എസ്. രാധാകൃഷ്ണനും ശേഷം ഭാര തത്തിന്റെ ബോധദീപ്തിയെ പാശ്ചാത്യർക്കു പകർന്നുകൊടുത്ത ദാർശ നികനായിരുന്നു ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്. ഭാരതീയമായ ബോധദീപ്തിയിലൂടെ ഭാവുകത്വവിസ്ഫോടനം നടത്തി വിശ്വമാനവ സമൂഹം കെട്ടിപ്പടുക്കാൻ യത്നിച്ച ഡോ. ഗ്രിഗോറിയോസ് ധൈഷണിക തയുടെ മഹാത്ഭുതമായിരുന്നു.

അറിവിന്റെ കൊടുമുടികളും അനുഭൂതിയുടെ താഴ്വരകളും നിറ ഞ്ഞൊരു കുലപർവതമായിരുന്നു ഡോ. ഗ്രിഗോറിയോസ്. ഭാരതത്തിൽ സപ്തപർവതങ്ങളല്ല അഷ്ടപർവതങ്ങളാണ് ഉണ്ടായിരുന്നതെന്ന് ഇനി തിരുത്തിപ്പറയേണ്ടി വരും. ഭാരതത്തിന്റെ ഏഴു ഖണ്ഡങ്ങളിലുള്ള കുല പർവതങ്ങളായ മഹേന്ദ്രം, മലയം, സഹ്യൻ, ശക്തിമാൻ, ഋക്ഷപർവതം, വിന്ധ്യൻ, പാരിയാത്രം എന്നിവയ്ക്കൊപ്പം എട്ടാമതായി ധിഷണയുടെ ഒരു ഗ്രിഗോറിയൻ കുലപർവതം കൂടിയുണ്ടായിരുന്നെന്നു വിശ്വമനീഷികളുടെ ലോകംതന്നെ അംഗീകരിച്ചുകഴിഞ്ഞു.

പഴയനിയമത്തിൽ പർവതങ്ങളുടെ പുരുഷനായ മോശ ജ്ഞാനവിശു ദ്ധിയുടെ ഉയരങ്ങളിലേക്കും ആരാധനയുടെ കൊടുമുടികളിലേക്കും നടന്നു കയറിയതുപോലെയായിരുന്നു ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് ജ്ഞാനയോഗാനുഭൂതികളുടെ പർവതനിരകളെ കണ്ടെത്തിയത്. മോശ ദൈവത്തിന്റെ പർവതമായ ഹോരേബിലേക്കു നടന്നു കയറി തന്റെ അധൈര്യം മാറ്റിയതുപോലെ, ഗ്രിഗോറിയോസ് ജീവിതത്തിലെ കയ്പേ റിയ ദുഃഖങ്ങളും പ്രതിസന്ധികളും ആത്മനൊമ്പരങ്ങളും അകറ്റി യോഗാ നുഭൂതിയെ പ്രാപിച്ചതു നിരന്തരമായ ഈശ്വരസമ്പർക്കംകൊണ്ടായിരുന്നു. ഡോ. ഗ്രിഗോറിയോസിന്റെ ചിന്തയ്ക്കും ദർശനത്തിനും കരുത്തു പകർന്നത് ഈ ഹോരേബ് അനുഭൂതിയായിരുന്നു.

മോശ ദൈവത്തെ അന്വേഷിച്ചു സീനായ് പർവതത്തിൽ കയറിയിറ ങ്ങിയപ്രകാരം ഡോ. ഗ്രിഗോറിയോസും മനുഷ്യചേതന അന്വേഷിച്ചു കൊടുമുടികൾ കയറിയിറങ്ങി. മനുഷ്യസ്വാതന്ത്ര്യത്തിന്റെ കല്പന ദൈവ ബോധത്തിൽനിന്നു സ്വീകരിക്കുകയും പുതിയൊരു വേദശാസ്ത്രദർശനം രൂപപ്പെടുത്തുകയും ചെയ്തു അദ്ദേഹം.

അനീതിക്കും യുദ്ധക്കൊതിക്കും എതിരെ പൊരുതാനാണ് മോശയെ പ്പോലെ ഡോ. ഗ്രിഗോറിയോസ് ഫോർപർവതങ്ങൾ കയറിയിറങ്ങിയത്. ഗ്രിഗോറിയോസിനെ മൂന്നാംലോകരാഷ്ട്രങ്ങൾ തങ്ങളുടെ വക്താവായി സ്വീകരിച്ചത് അതുകൊണ്ടാണ്. അടിച്ചമർത്തപ്പെട്ട സമൂഹത്തിന്റെ രക്ഷ യ്ക്കായി ഡബ്ള്യു. സി. സി. യിലൂടെ ഇറങ്ങി പ്രവർത്തിച്ചു. സ്വാതന്ത്ര്യ ത്തിനു പുതിയൊരു ദർശനം രൂപപ്പെടുത്തി.

പഴയനിയമത്തിൽ മോശയുടെ അന്ത്യം നെബോപർവതത്തിലെ പിസ്ഗാ കൊടുമുടിയിൽ കയറി വാഗ്ദത്തദേശം കണ്ടതിനു ശേഷമായി രുന്നു. ഭൗതികജീവിതത്തിൽ ജ്ഞാനത്തിന്റെ കൊടുമുടികൾ കയറു മ്പോഴും ഡോ. ഗ്രിഗോറിയോസിന്റെ ആത്മചൈതന്യത്തെ ശക്തിപ്പെടു ത്തിയത് അനുദിനം ശക്തിപ്പെട്ട യോഗാനുഭൂതിയായിരുന്നു. താബോർ മലയിൽ മരണാനന്തരം മോശയ്ക്കു മറുരൂപപ്പെടാൻ കഴിഞ്ഞതു ദൈവ ചൈതന്യത്തെ ഉൾക്കൊണ്ടവനായതു മൂലമാണ്. ഡോ. ഗ്രിഗോറിയോ സിന്റെ ചിന്തകളും ദർശനങ്ങളും പ്രവചനങ്ങളും നമ്മെ എത്തിക്കുന്നത് താബോർമലയിലെ ഈ തേജസ്കരണത്തിന്റെ അനുഭവത്തിലേക്കാണ്.

പൗലോസ് മാർ ഗ്രിഗോറിയോസ് നടന്നു കയറാത്ത വിചാരലോകങ്ങ ളില്ല. തത്വചിന്ത, മതം, വേദശാസ്ത്രം, ദൈവവിജ്ഞാനീയം, സംസ്കാ രം, രാഷ്ട്രീയം, മാർക്സിസം, പാശ്ചാത്യ-പൗരസ്ത്യദർശനം, ശാസ്ത്രം, മനുഷ്യസ്വാതന്ത്ര്യം, ലോകസമാധാനം, പരിസ്ഥിതി, മനോവിജ്ഞാനീയം, ലോകസമ്പദ്വ്യവസ്ഥ, സാഹിത്യം, നീതിശാസ്ത്രം, ചരിത്രം, വിദ്യാഭ്യാസം, ആരോഗ്യം, ചികിത്സ, ഭാഷകൾ എന്നിങ്ങനെ സർവവിഷ യങ്ങളിലും പാരംഗതനായിരുന്ന ഡോ. ഗ്രിഗോറിയോസ് ഇതേപ്പറ്റി ലോക ത്തിലെ വിവിധ പണ്ഡിതസദസ്സുകളിൽ നടത്തിയിട്ടുള്ള പ്രഭാഷണങ്ങളും പണ്ഡിതജിഹ്വകളിൽ നടത്തിയിട്ടുള്ള രചനകളും സംവാദങ്ങളും ആ കൊടുമുടിയുടെ ഔന്നത്യത്തെയും ഉദാത്തതയെയും കുറിക്കുന്നു.

വിജ്ഞാനത്തിന്റെ ഗിരിശൃംഗങ്ങളിൽ നിൽക്കുമ്പോഴും മനുഷ്യൻ തന്നെയായിരുന്നു ഡോ. ഗ്രിഗോറിയോസിന്റെ ചിന്താധാരയിൽ ഉണ്ടായി രുന്നത്. ഗ്രിഗോറിയോസ് എന്ന പദത്തിന്റെ അർത്ഥം സൂചിപ്പിക്കുംപോലെ അദ്ദേഹം ഉണർന്നിരിക്കുന്നവനും മനുഷ്യനെ ഉണർത്താൻ ശ്രമിച്ചവനു മായിരുന്നു.

മനുഷ്യന്റെ സത്തയെപ്പറ്റിയുള്ള ചിന്തയിൽ അദ്ദേഹത്തിനു വഴികാട്ടി യായിരുന്നത് നാലാം നൂറ്റാണ്ടിലെ പൗരസ്ത്യ ചിന്തകനായിരുന്ന നിസ്സാ യിലെ ഗ്രിഗോറിയോസ് (330-395 എ. ഡി.) ആയിരുന്നു. സ്വതന്ത്ര മാനവി കതയ്ക്കുവേണ്ടിയുള്ള അന്വേഷണവും പോരാട്ടവും നടത്താൻ പൗലോസ് മാർ ഗ്രിഗോറിയോസിനു കരുത്തു പകർന്നത് നിസ്സായിലെ ഈ ചിന്തക നായിരുന്നു. ആ തത്വജ്ഞാനിയുടെ സ്വാതന്ത്ര്യദർശനമാണ് മനുഷ്യ



സ്വാതന്ത്ര്യത്തെപ്പറ്റിയുള്ള ചിന്തകളിൽ പൗലോസ് മാർ ഗ്രിഗോറിയോസിന് അടിത്തറയേകിയത്. സ്വന്തം ഉണ്മയെ ഈശ്വരനിൽ ഉറപ്പിക്കാനുള്ള മനു ഷ്യന്റെ അന്വേഷണമാണ് അദ്ദേഹത്തിന്റെ ചിന്താവിഷയം.

നിസ്സായിലെ ഗ്രിഗോറിയോസിന്റെ ദർശനത്തെ മുൻനിർത്തി മനുഷ്യനെ 'കോസ്മിക് മാൻ' എന്നാണ് പൗലോസ് മാർ ഗ്രിഗോറിയോസ് വിളിക്കു ന്നത്. മനുഷ്യസൃഷ്ടികൊണ്ട് ദൈവത്തെ ആരാധിക്കണമെന്ന സങ്കല്പം മാത്രമല്ല, ദൈവത്തോട് സൃഷ്ടിയിൽ സഹകരിക്കണമെന്ന സങ്കല്പവും ഉണ്ട്. അതിനാൽ സൃഷ്ടിയെ പൂർണതയിൽ എത്തിക്കുകയാണ് മനുഷ്യ ലക്ഷ്യമെന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് വാദിക്കുന്നു. മനുഷ്യനെയും സമൂഹത്തെയും സമ്പൂർണമാക്കാനും പുതുക്കാനും ഈശ്വരൻ കൊടുത്ത പ്രത്യേകതകളാണ് യുക്തിയും സർഗവൈഭവവും സ്നേഹചിന്തയും മറ്റു മെന്നാണ് ഗ്രിഗോറിയോസിന്റെ വ്യാഖ്യാനം.

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ചിന്തയിൽ മനുഷ്യൻ സമൂഹ ത്തിന്റെ ഭാഗമാണ്. അവന് ഒറ്റപ്പെട്ട അവസ്ഥയില്ല. മനുഷ്യൻ ലക്ഷ്യമാ ക്കേണ്ടത് പൂർണതയാണ്. മനുഷ്യൻ ഒന്നാകണമെന്നും വിശ്വമാനവികത വളർത്തണമെന്നും പൗലോസ് മാർ ഗ്രിഗോറിയോസ് ഉദ്ഘോഷിക്കുന്നത് അതുകൊണ്ടാണ്. ഗ്രിഗോറിയോസിന്റെ ദർശനത്തിൽ മനുഷ്യൻ പ്രകൃ തിയുടെ ഭാഗമാണ്.

പ്രപഞ്ചം മനുഷ്യന് ഈശ്വരസാന്നിധ്യം അനുഭവിക്കാനുള്ള വേദിയാ ണെന്ന് അദ്ദേഹം ചിന്തിച്ചു. അദ്ദേഹത്തിന്റെ വിഖ്യാതമായ 'കോസ്മിക് മാൻ'(1980) എന്ന ഗ്രന്ഥം ഈ ദർശനത്തിന്റെ അർത്ഥതലങ്ങളിലേക്കു നമ്മെ നയിക്കുന്നു. പ്രപഞ്ചത്തെയും ഈ ദാർശനികൻ മാനുഷികമായി കാണുന്നു. മനുഷ്യന്റെ പൂർണത ലക്ഷ്യമാക്കിയുള്ള ദൈവവിജ്ഞാനീയ ത്തിന്റെ വക്താവായിരുന്നു പൗലോസ് മാർ ഗ്രിഗോറിയോസ്.

ഡോ. ഗ്രിഗോറിയോസിന്റെ ചിന്താപദ്ധതി അടുത്ത കാലത്തു പാശ്ചാത്യ-പൗരസ്ത്യവേദികളിൽ സംവാദം ചെയ്യപ്പെട്ടത് Enlightenment East and West(1989) എന്ന ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തോടെയായി രുന്നു. യൂറോപ്യൻ ബോധദീപ്തി പ്രസ്ഥാനത്തേക്കാൾ സർഗാത്മകമായ ഭാരതീയ ബോധദീപ്തി പ്രസ്ഥാനത്തെപ്പറ്റി ഈ ഗ്രന്ഥത്തിലാണ് അദ്ദേഹം ചർച്ചചെയ്തത്. പ്രബുദ്ധത എന്ന പദംതന്നെ ഭാരതീയമാണെന്നു ഗ്രിഗോ റിയോസ് സമർത്ഥിക്കുന്നു.

ബുദ്ധമതത്തിലെ പ്രധാന ആശയമായ പ്രബുദ്ധതയെപ്പറ്റി അദ്ദേഹം ഇങ്ങനെയെഴുതുന്നു. "ഈ ലോകത്തിലുള്ള ഒന്നിനും അതിന്റേതായ സ്വഭാ വമില്ലെന്നും മനുഷ്യമനസ്സും അതിനെ അഭിമുഖീകരിക്കുന്ന മറ്റൊരു പ്രതി ഭാസവും തമ്മിൽ പരസ്പര സമ്പർക്കമുണ്ടാകുമ്പോൾ ചില പ്രത്യേക സാഹചര്യങ്ങളിൽ ഉദിച്ചുയരുന്ന ഈ ലോകവും ഈ അഹവും

സത്യവുമല്ല, അസത്യവുമല്ല, യഥാർത്ഥവുമല്ല, അയഥാർത്ഥവുമല്ല, പ്രതീത്യസമുത്പന്നം മാത്രമാണ് എന്നും അറിവുണ്ടാകുമ്പോൾ എല്ലാ കർത്താ, കർമ്മവിഷയ വിവേചനങ്ങൾക്കുമതീതമായി ചിന്തയ്ക്കും പ്രജ്ഞയ്ക്കും അപ്പുറത്തു മനുഷ്യപ്രജ്ഞയുടെ അതിരിക്തപ്രതിഭാസമായി നിർവാണം അഥവാ സമ്യക്സംബോധിയുണ്ടാകുന്നു. അതിനാണ് ബുദ്ധഭഗവാന്റെ ശിഷ്യന്മാർ ബോധി എന്നു പേരു കൊടുത്തത്."

ഭാരതീയമായ ഈ ബോധിപാരമ്പര്യത്തിൽനിന്നു വ്യത്യസ്തമാണ് പാശ്ചാത്യരുടെ ആധുനിക പ്രബുദ്ധതയെന്നു ഗ്രിഗോറിയോസ് വ്യക്തമാക്കുന്നു. ബുദ്ധധർമ്മത്തിലെ പ്രബുദ്ധത സർവത്തെയും ഒന്നായിക്കാണുമ്പോൾ പാശ്ചാത്യപ്രബുദ്ധത നിരീക്ഷകനെയും നിരീക്ഷിതത്തെയും രണ്ടായിട്ടാണ് കാണുന്നത്. ഈ ബഹുസ്വഭാവത്തിന്റെ അടിസ്ഥാനത്തിലാണ് ലോകത്തെയും അത് കാണുന്നത്. ഭാരതീയ പ്രബുദ്ധതയുടെ അടിസ്ഥാനം ഏകത്വമാണ്. ഈ ബോധിയുടെ ഫലം കരുണയും ഭൗതികമൂല്യങ്ങളോടുള്ള മൈത്രിയും ആകുന്നു. എന്നാൽ പാശ്ചാത്യബോധിയുടെ ലക്ഷ്യം സർവത്തെയും വിഷയവൽക്കരിച്ച്, നിയന്ത്രിച്ച്, അധീനമാക്കി സ്വന്തമാക്കാനുള്ള വ്യഗ്രതയാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

പാശ്ചാത്യരുടെ ഈ ആധുനികപ്രബുദ്ധതയുടെ ഫലമായി "ഞാൻ തന്നെയാണ് എന്റെ അധിപൻ" എന്ന് മനുഷ്യൻ ഉദ്ഘോഷിക്കാൻ തുടങ്ങി. ഈശ്വരനെയും മതത്തെയും പാരമ്പര്യത്തെയും യജമാനനെയും ഈ പുത്തൻ സ്വാതന്ത്ര്യബോധം നിരാകരിച്ചു. പാശ്ചാത്യപ്രബുദ്ധതമൂലം വിധിവിധേയയുക്തിയുടെ പരമാധികാരത്തിനു മനുഷ്യൻ വിധേയനാകാൻ തുടങ്ങി. കൂടാതെ ആധുനികശാസ്ത്രത്തെ യഥാർത്ഥ ജ്ഞാനമായി സ്വീകരിക്കാനും തുടങ്ങി. അങ്ങനെയാണ് സാങ്കേതികജ്ഞാനം ഉപയോഗിച്ചുള്ള നാഗരിത കെട്ടിപ്പടുക്കാൻ തുടങ്ങിയത്.

മനുഷ്യസ്വാതന്ത്ര്യം, വിധിവിധേയയുക്തി, ശാസ്ത്രസാങ്കേതികത എന്നിവയിൽ ഊന്നിനിൽക്കുന്ന പാശ്ചാത്യപ്രബുദ്ധതയുടെ മറ്റൊരു ഘടകമാണ് സെക്യുലർ സ്റ്റേറ്റ് എന്ന സങ്കൽപമെന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാട്ടുന്നു. ഈ മതേതരസങ്കല്പം ഭാരതത്തിനു യാതൊരു സംഭാവനയും നൽകില്ലെന്നു പ്രഖ്യാപിക്കാൻ ഗ്രിഗോറിയോസ് മടി കാണിച്ചില്ല.

സെക്യുലർ സംസ്കാരത്തോട് ഗ്രിഗോറിയോസിന് വിയോജിപ്പായിരുന്നു. തികച്ചും മതനിരപേക്ഷമായ ഭാരതം തന്റെ ലക്ഷ്യമല്ലെന്ന് ഇ. എം. എസ്. നമ്പൂതിരിപ്പാടുമായി നടത്തിയ ഒരു സംവാദത്തിൽ അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്. നമുക്ക് വേണ്ടത് മതനിരപേക്ഷതയല്ല, വിശ്വനാഗരികതയാണെന്ന് ഗ്രിഗോറിയോസ് ചിന്തിക്കുന്നു. വിശ്വനാഗരികത മതബദ്ധമോ മതനിരപേക്ഷമോ അല്ല.



ഗ്രിഗോറിയോസ് വിഭാവനം ചെയ്ത വിശ്വനാഗരികതയുടെ അടിസ്ഥാനം എല്ലാ വിശ്വമതങ്ങളെയും ധാർമ്മികമൂല്യങ്ങളെയും ഒന്നിച്ച് ഉൾക്കൊള്ളുന്ന ഒരു വിശ്വധാർമ്മികതയാണ്. സർവമതസംഗ്രാഹിയായ ഒരു വിശ്വനാഗരികതയെ ലക്ഷ്യം വച്ചായിരുന്നു അദ്ദേഹത്തിന്റെ എല്ലാ രചനകളും. ഈ ആശയങ്ങൾ അദ്ദേഹം മലയാളത്തിൽ എഴുതിയ 'പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും', 'മതനിരപേക്ഷത–ഒരു സംവാദം' എന്നീ ഗ്രന്ഥങ്ങളിൽ ചർച്ച ചെയ്യുന്നുണ്ട്.

മാർ ഗ്രിഗോറിയോസിന്റെ സ്വാതന്ത്ര്യസങ്കൽപം ആഴത്തിൽ ചർച്ച ചെയ്യപ്പെടുന്ന കൃതികളാണ് Joy of Freedom, Freedom of Man എന്നീ ഗ്രന്ഥങ്ങൾ. ഇതിൽ Joy of Freedom 'സ്വാതന്ത്ര്യദീപ്തി' എന്ന പേരിൽ കെ. എം. തരകൻ മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. പൗരസ്ത്യാരാധനയുടെ, സവിശേഷതകൾ വിശദീകരിക്കുന്നതിലൂടെ സ്വാതന്ത്ര്യത്തിന്റെ ആഹ്ളാദം പങ്കിടാനാണ് പൗലോസ് മാർ ഗ്രിഗോറിയോസ് ഈ കൃതിയിൽ ശ്രമിക്കുന്നത്.

പൗരസ്ത്യാരാധന യോഗാത്മകമാണെന്നും ആരാധനയിൽ പഞ്ചേന്ദ്രിയങ്ങൾക്കും ബുദ്ധിക്കും ഹൃദയത്തിനും ആത്മാവിനും പങ്കുണ്ടെന്നും അദ്ദേഹം വിശദീകരിക്കുന്നു. ആരാധന മാത്രമല്ല പൗരസ്ത്യ ദൈവജ്ഞാനവും യോഗാത്മകമാണ്.

അദ്ദേഹം ഇങ്ങനെ എഴുതുന്നു: "പൗരസ്ത്യ ആരാധനയുടെ സത്ത ദൈവസാന്നിധ്യത്തിലേക്ക് ആത്മവിശ്വാസത്തോടെ പ്രവേശിക്കുവാനുള്ള പുത്രന്റെ സ്വാതന്ത്ര്യമാണ്. ഈ സ്വാതന്ത്ര്യമാണ് ക്രൈസ്തവനു ലഭിച്ചിരിക്കുന്ന പുത്രത്വത്തിന്റെ സവിശേഷാവകാശം. ഇതാണ് സാക്ഷാൽ ബ്രഹ്മാനന്ദത്തിന്റെ ഉറവിടം. മനുഷ്യസ്വാതന്ത്ര്യം ദാർശനികർക്കു ദുർഘട പ്രശ്നമാണ്. സ്വാതന്ത്ര്യമെന്നാൽ സർവതന്ത്രസ്വതന്ത്രതയല്ലേ? മനുഷ്യൻ സൃഷ്ടിയാണല്ലോ. സൃഷ്ടിക്കു പരിമിതിയുണ്ട്. പരിമിതമായ സൃഷ്ടിക്കെങ്ങനെയാണ് അപരിമേയനായ സ്രഷ്ടാവിനുമാത്രം അവകാശപ്പെടാവുന്ന സ്വാതന്ത്ര്യം ലഭിക്കുക? ദൈവമാണ് സ്വാതന്ത്ര്യസ്വരൂപൻ."

അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തിയ Freedom of Man(1974) എന്ന ഗ്രന്ഥത്തിന്റെ ഭാരതീയ പതിപ്പാണ് Freedom and Authority. മൗലികമായ ചിന്തകളാണ് ഈ കൃതിയിൽ അവതരിപ്പിക്കുന്നത്. ആധുനിക മനുഷ്യൻ പ്രശ്നങ്ങളെ നേരിടുമ്പോൾ അവന് മൂന്നു യാഥാർത്ഥ്യങ്ങളെ മറക്കാൻ സാധ്യമല്ലെന്ന് അദ്ദേഹം ഓർമ്മിപ്പിക്കുന്നു. "മനുഷ്യൻ ശൂന്യതയല്ല. സത്തയാണ്. അവന്റെ സത്ത ദൈവഹിതത്തിൽ നിഷ്ഠമാണ്. തന്മൂലം അത് ദൈവത്തിന്റെ ശക്തിയാണ്, അനശ്വരമാണ്. ഇതാണ് ഒന്നാമത്തെ സത്യം. ചരിത്രത്തിൽക്കൂടി മനുഷ്യൻ യുഗാന്ത്യത്തിലേക്കു നീങ്ങുന്നു, ദൈവത്തിന്റെ ഹിതം സാക്ഷാത്കരിക്കുവാൻ. പുരോഗതി സുനിശ്ചിതമാണ്.

തിന്മ സംഹരിക്കപ്പെടും. നന്മ നിലനിൽക്കുകയും ചെയ്യും. തിന്മയോ നന്മയോ ഏതാനും വ്യക്തികളിലോ വസ്തുക്കളിലോ മാത്രമായി വേർതിരിഞ്ഞു കിടക്കുന്നില്ല. മനുഷ്യന്റെ വിധി പ്രപഞ്ചാരംഭത്തിൽതന്നെ നിർണയിക്കപ്പെട്ടിരിക്കുന്നുമില്ല. ഇതാണ് രണ്ടാമത്തെ സത്യം. സ്വന്തം ഭാഗധേയം നിർണയിക്കുവാനുള്ള സ്വാതന്ത്ര്യം മനുഷ്യന് ദത്തമാണ്. ദൈവസൃഷ്ടിയെന്ന നിലയിലും ക്രിസ്തുവിലൂടെ ഈശ്വരൻ മനുഷ്യനു നൽകിയ ദാനങ്ങളിൽ ഇതാണ് ഏറ്റവും വിശിഷ്ടവും. സ്വാതന്ത്ര്യവും ചട്ടക്കൂടുകളുടെ അധികാരവും തമ്മിലുള്ള സംഘർഷം അനിവാര്യമാണ്. അതിൽനിന്നാണ് നന്മ ഉരുത്തിരിയുന്നത്. ഇതാണ് മൂന്നാമത്തെ സത്യം."

അദ്ദേഹത്തിന്റെ പ്രകൃതിയോടുള്ള സമീപനം Human Presence (1978) എന്ന ഗ്രന്ഥത്തിൽ വെളിവാകുന്നു. ഈ ഭൂമി എല്ലാ മനുഷ്യർക്കും അവകാശപ്പെട്ടതാണെന്നും ഇവിടെ ജീവിക്കുവാനും സർഗാത്മകമായ സ്വാതന്ത്ര്യം സാക്ഷാത്കരിക്കാനും എല്ലാ മനുഷ്യർക്കും കഴിയണമെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. ലോകത്തെ നവീകരിക്കാൻ പുതിയ ഉല്പാദനരീതിയും പുതിയ വിതരണരീതിയും ഉണ്ടാകണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതിനു പ്രകൃതിയോടുള്ള സമീപനം മാറ്റാനാണ് അദ്ദേഹം ഉദ്ബോധിപ്പിച്ചത്.

മസാച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ 1979-ൽ നടന്ന 'വിശ്വാസം, ശാസ്ത്രം, ഭാവി' എന്ന സെമിനാറിൽ ഡോ. ഗ്രിഗോറിയോസ് മോഡറേറ്ററായിരുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയ ആയിരത്തോളം ശാസ്ത്രജ്ഞന്മാരും വേദശാസ്ത്രജ്ഞന്മാരും പങ്കെടുത്ത ഈ സമ്മേളനത്തിൽ ശാസ്ത്രത്തെ വേദശാസ്ത്രം ഉദ്ഗ്രഥിച്ചു സ്വാംശീകരിക്കണമെന്ന വീക്ഷണമാണ് ഡോ. ഗ്രിഗോറിയോസ് പുലർത്തിയത്. അതിന്റെ അടിസ്ഥാനത്തിൽ രചിച്ച വിഖ്യാതഗ്രന്ഥമാണ് Science for Sane Societies. ആധുനിക ശാസ്ത്രവിജ്ഞാനീയത്തെ മുഴുവനായി കാണാനും ഉദ്ഗ്രഥിക്കാനും ഗ്രിഗോറിയോസ് ഇതിൽ ശ്രമിക്കുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ശാസ്ത്രവിജ്ഞാനം വേദശാസ്ത്രത്തിന് അന്യമല്ല.

മലയാളത്തിൽ ഡോ. ഗ്രിഗോറിയോസ് എഴുതിയ ശ്രദ്ധേയമായ ഗ്രന്ഥം 'ദർശനത്തിന്റെ പൂക്കളാണ്' (1992). കേരള സാഹിത്യ അക്കാദമിയുടെ ആ വർഷത്തെ വൈജ്ഞാനിക സാഹിത്യത്തിനുള്ള അവാർഡ് ഈ ഗ്രന്ഥത്തിനു ലഭിക്കുകയും ചെയ്തു. ഘടനാവാദത്തെപ്പറ്റിയും അതിൽ പ്രവർത്തിച്ച ചിന്തകന്മാരുടെ വിചാരവിശേഷങ്ങളെപ്പറ്റിയുമുള്ള പ്രൗഢപ്രബന്ധം ഈ കൃതിയിലാണുള്ളത്. 'ദർശനം, മതം, ശാസ്ത്രം' (1955) എന്ന ഗ്രന്ഥത്തിൽ ദാർശനികമായ വിഷയങ്ങളെപ്പറ്റിയും ചിന്തിക്കുന്നു. □



4

# ഗ്രിഗോറിയൻ സുവിശേഷദർശനം

**ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ**

സഭയുടെ സുവിശേഷദൗത്യത്തിന് 'മിഷൻ' എന്ന പദം ഉപയോഗിക്കുന്നതിനോട് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി യോജിച്ചിരുന്നില്ല. സുവിശേഷദൗത്യം സഭയ്ക്കില്ല എന്ന് അദ്ദേഹം ഇതുകൊണ്ട് അർത്ഥമാക്കിയിരുന്നില്ല. മിഷൻ എന്ന പദം ഉപയോഗിക്കുന്നതിൽ അദ്ദേഹം കാണിച്ച വൈമനസ്യത്തിന് പല കാരണങ്ങൾ ഉണ്ടായിരുന്നു.

പദങ്ങൾ വളരെ സൂക്ഷ്മതയോടെ ഉപയോഗിച്ചിരുന്ന ആളായിരുന്നു മാർ ഗ്രിഗോറിയോസ്. ഒരു പദത്തിന്റെ വാച്യാർത്ഥം പ്രയോഗാർത്ഥം, അർത്ഥപരിണാമങ്ങൾ ഇവയെല്ലാം പരിശോധിച്ച് പഠിക്കുന്നതിൽ അദ്ദേഹം പ്രത്യേക താല്പര്യം കാണിച്ചിരുന്നു. മിഷൻ എന്ന പദവും അദ്ദേഹം ശ്രദ്ധാപൂർവ്വം പഠിക്കുന്നതിന് ശ്രമിക്കുകയുണ്ടായി.

മിഷൻ എന്ന പദം ലത്തീൻ ഭാഷയിൽ നിന്നു വന്നിട്ടുള്ളതാണ്. മിത്തറെ എന്ന ക്രിയാരൂപത്തിൽ നിന്നാണ് മിഷൻ എന്ന നാമത്തിന്റെ ഉത്ഭവം. മിത്തറെ എന്ന പദം അപ്പോസ്റ്റെല്ലോ എന്ന ഗ്രീക്ക് ക്രിയാരൂപത്തിന് സമാനമായ പദമാണ്. രണ്ടിനും 'അയക്കുക' എന്നാണ് അർത്ഥം. ഇങ്ങനെ വരുമ്പോൾ മിഷൻ എന്ന പദത്തിന് പുതിയനിയമത്തിൽ അടിസ്ഥാനം ഉണ്ടെന്ന് വരുന്നുണ്ടല്ലോ. പിന്നെന്തുകൊണ്ട് മിഷൻ എന്ന പദത്തോട് മാർ ഗ്രിഗോറിയോസ് വിപ്രതിപത്തി കാണിക്കുന്നു?

ഗ്രിഗോറിയോസ് തിരുമേനി അർത്ഥശങ്കയ്ക്കിടയില്ലാത്ത വിധം ഒരു കാര്യം ഊന്നിപ്പറയുന്നുണ്ട്. സുവിശേഷമറിയിക്കുക സഭയുടെ സുപ്രധാനമായ ഒരു ദൗത്യമാണ്. സഭയുടെ ഒരു വിളിയാണത്. എക്കാലവും സഭ ഈ ദൗത്യം പൂർത്തീകരിക്കാൻ ബാധ്യസ്ഥമാണ്. എന്നാൽ എല്ലാ ക്രിസ്ത്യാനികളും മിഷനറിമാർ ആണ് എന്ന ധാരണ ഇന്ന് ഏതാണ്ട് സർവ്വത്ര പ്രബലമായിത്തീർന്നിട്ടുണ്ട്. ഇതിനോട് ഗ്രിഗോറിയോസ് തിരുമേനി വിയോജിക്കുന്നു. ക്രിസ്ത്യാനികൾ എല്ലാവരും അപ്പോസ്തോലന്മാരാണെന്ന് പുതിയനിയമം പഠിപ്പിക്കുന്നില്ല. അപ്പോസ്തോലൻ എന്ന പദം സുവിശേഷവേലയ്ക്കായി പ്രത്യേകം വിളിക്കപ്പെട്ട് നിയോഗിതരാകുന്നവർക്ക് നൽകിയിരുന്നതാണ്. ബൃഹത്തായ ശിഷ്യസമൂഹം കർത്താവിനുണ്ടായിരുന്നു. അവരിൽനിന്ന് പ്രത്യേകം വിളിച്ച് വേർതിരിച്ച് അയയ്ക്കപ്പെട്ടവരാണ് അപ്പോസ്തോലന്മാർ. ഈ ഗണത്തിൽ ആദ്യം വരുന്നവരാണ്

പന്തിരുവർ (ലൂക്കോസ് 9:1). പിന്നീട് എഴുപതുപേരെ അയയ്ക്കുന്നതായും കാണാം. കർത്താവിന്റെ കാലശേഷം മറ്റുപലരും അപ്പോസ്തോലന്മാരായി നിയോഗിതരായിട്ടുണ്ട്. ഇവരിൽ പ്രധാനിയായിരുന്നു പൗലോസ്. പുതിയ നിയമം ആകമാനം പരിശോധിക്കുമ്പോൾ ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് സാക്ഷികളായിരുന്നവരോ ക്രിസ്തു നേരിട്ട് വിളിച്ച് വേർതിരിച്ചവരോ ആയിരുന്നു അപ്പോസ്തോലന്മാർ. ഈ വിധത്തിൽ നോക്കുമ്പോൾ അപ്പോസ്തോലൻ, അപ്പോസ്തോലത്വം എന്നീ പദങ്ങൾ ഒരു പ്രത്യേക അർത്ഥത്തിലാണ് ഉപയോഗിച്ചിരുന്നതെന്ന് മനസ്സിലാക്കാം. പുതിയനിയമത്തിൽ കാണുന്ന ഈ സവിശേഷമായ അർത്ഥം ഇന്ന് നാം ഉപയോഗിക്കുന്ന മിഷൻ, മിഷണറി എന്നീ പദങ്ങൾക്ക് നൽകാനാവില്ല. ഇതാണ് മാർ ഗ്രിഗോറിയോസ് ഈ വാക്കുകൾ ഉപയോഗിക്കുന്നതിൽ കാണിക്കുന്ന വിമുഖതയുടെ ഒരു പ്രധാന കാരണം.

മിഷൻ, മിഷനറി എന്നീ പദങ്ങൾ 15-ാം നൂറ്റാണ്ടിനു ശേഷം ഉത്ഭവിച്ച് പ്രാബല്യത്തിൽ വന്നവയാണ്. ഏതാണ്ട് 5 നൂറ്റാണ്ടുകൾ മാത്രമെ ഇവയ്ക്ക് പഴക്കമുള്ളു. 15-ാം നൂറ്റാണ്ടിൽ സ്പെയിനിൽ നിന്നും പോർത്തുഗലിൽ നിന്നും മറ്റു ഭൂഖണ്ഡങ്ങളിലേക്ക് വാണിജ്യത്തിനും സാമ്രാജ്യാധിപത്യത്തിനുമായി യാത്രപുറപ്പെട്ടിരുന്ന സൈന്യത്തോടൊപ്പം അയച്ചിരുന്ന കത്തോലിക്കാ സഭയിലെ പുരോഹിതനെയാണ് മിഷനറി എന്നു വിളിച്ചിരുന്നത്. സാധാരണയായി ഈശോ സമൂഹാംഗമോ ഫ്രാൻസിസ്ക്കൻ സമൂഹാംഗമോ ആയിരുന്നു ഈ മിഷനറിമാർ. 16-ാം നൂറ്റാണ്ടിൽ നവീകരണ സഭകളിൽ പോലും 'മിഷനും' 'മിഷണറിമാരും' ഇല്ലായിരുന്നു എന്നതാണ് പരമാർത്ഥം. പിൽക്കാലത്ത് ഡൻമാർക്കിലും നെതർലണ്ടിലുമുള്ള നവീകരണസഭകളിൽ നിന്നും മിഷൻ പ്രവർത്തനം നടന്നിട്ടുണ്ട്. എന്നാൽ അതെല്ലാം സാമ്പത്തിക-സൈനിക ആധിപത്യത്തോട് ചേർന്നാണ് നടന്നിട്ടുള്ളത്. അമേരിക്കയിൽ നിന്നുള്ള മിഷൻ പ്രവർത്തനങ്ങളും അമേരിക്കയുടെ സാമ്പത്തിക ആധിപത്യത്തോട് ചേർന്നാണ് ഉണ്ടായത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ കത്തോലിക്കാ സഭയുടെയും നവീകരണസഭയുടെയും മിഷൻപ്രവർത്തനങ്ങൾ പാശ്ചാത്യരാജ്യങ്ങളുടെ സാമ്രാജ്യ വികസനസംരംഭങ്ങളുടെ ഒരു ഭാഗമായാണ് ആവിർഭവിച്ചിട്ടുള്ളത് എന്ന് കാണാൻ കഴിയും. ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് പാശ്ചാത്യ സഭകൾ ഊന്നൽ നൽകുന്ന മിഷൻ സംബന്ധമായ ആശയങ്ങളോടും ആദർശങ്ങളോടും മാർ ഗ്രിഗോറിയോസ് നിഷേധാത്മകമായി പ്രതികരിക്കുന്നത്.

മിഷനെ സംബന്ധിച്ച് പാശ്ചാത്യസങ്കല്പത്തിൽ കാണുന്ന മറ്റൊരു വൈകല്യവും ഗ്രിഗോറിയോസ് തിരുമേനി ചൂണ്ടിക്കാണിക്കുന്നുണ്ട്. പാശ്ചാത്യസഭയിൽ നിന്ന് ഏഷ്യയിലോ ആഫ്രിക്കയിലോ പോയി പ്രവർത്തിക്കുന്ന വ്യക്തിയെ മിഷനറി എന്നവർ വിളിക്കുന്നു. എന്നാൽ



ഇന്ത്യയിൽ നിന്നോ ആഫ്രിക്കയിൽ നിന്നോ യൂറോപ്പിലോ അമേരിക്കയിലോ ക്രിസ്തീയ പ്രവർത്തനം നടത്തുന്ന വ്യക്തിയെ മിഷനറി എന്നു വിളിച്ചുകാണുന്നില്ല. മിഷൻ പ്രവർത്തനങ്ങളിൽ കാണുന്ന യുക്തിക്ക് നിരക്കാത്ത ഈ തരംതിരിവ് പാശ്ചാത്യസഭകളുടെ മനോഭാവത്തിലേക്ക് വിരൽ ചൂണ്ടുന്നു. ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളെ ചെറുതാക്കി കാണുന്ന സമീപനരീതി ഈ മിഷൻ സങ്കല്പത്തിനു പിമ്പിലുണ്ട് എന്ന് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിക്കുന്നു.

11-ാം നൂറ്റാണ്ടിൽ ആരംഭിച്ച കുരിശുയുദ്ധത്തിനു മുമ്പുള്ള കാലഘട്ടത്തിൽ പൗരസ്ത്യസഭകളിൽ ഇക്കാലത്ത് നിർവഹിച്ചിട്ടുള്ളതിലും അധികമായിരുന്നു എന്നതാണ് പരമാർത്ഥം. അയർലണ്ടും സ്വിറ്റ്സർലണ്ടും ക്രിസ്തീയമതം സ്വീകരിക്കുന്നതിൽ ഈജിപ്റ്റിൽ നിന്നുള്ള ക്രിസ്തീയ സന്യാസിമാർ വഹിച്ച പങ്ക് നിസ്തുലമാണ്. മധ്യഏഷ്യയിലും ചൈനയിലും ഇന്ത്യയിലും പൗരസ്ത്യസുറിയാനിസഭ 5 മുതൽ 7 നൂറ്റാണ്ടുവരെ സുവിശേഷവേല നടത്തിയിരുന്നു. റഷ്യയും അതോടു ചേർന്ന രാജ്യങ്ങളും റുമേനിയായും സുവിശേഷം സ്വീകരിക്കുവാൻ ഇടയായത് ഗ്രീക്ക് സഭയുടെ സുവിശേഷവേലയുടെ ഭാഗമായാണ്.

ആദിമകാലത്ത് പാശ്ചാത്യ പൗരസ്ത്യസഭകളിൽ നടന്നിട്ടുള്ള സുവിശേഷവേലയിൽ നിന്നും വ്യത്യസ്തമായിരുന്നു കോളനിവാഴ്ചയോടനുബന്ധിച്ച് പാശ്ചാത്യസഭ നടത്തിയിട്ടുള്ള സുവിശേഷവേലകൾ. ദൈവവിളി കേട്ട് സുവിശേഷവേലയ്ക്ക് ഇറങ്ങിപുറപ്പെട്ട ഒരു സംഘം ക്രിസ്ത്യാനികളോ സന്യാസികളോ സുവിശേഷം കേട്ടിട്ടില്ലാത്ത സ്ഥലത്തുപോയി തദ്ദേശീയവാസികളുമായി ഇഴുകിച്ചേർന്ന് സുവിശേഷമറിയിച്ച് സഭ സ്ഥാപിച്ച് അവിടെത്തന്നെ മരണംവരെ ജീവിക്കുന്നു. എന്നാലിന്ന് അങ്ങനെയല്ല. മാതൃസഭയിൽ നിന്ന് സാമ്പത്തികസഹായം സ്വീകരിച്ച് ഏതാണ്ട് ഉദ്യോഗസ്ഥരെപ്പോലെ പ്രവർത്തിക്കുന്ന സുവിശേഷവേലക്കാരെയാണ് കാണാൻ കഴിയുക. പാശ്ചാത്യമിഷനറിമാരിൽതന്നെപെട്ട ഫ്രാൻസിസ് സേവ്യറിലും വില്യം കേറിയിലും കാണാൻ കഴിഞ്ഞ പരിത്യാഗം ഈ മിഷൻ സങ്കല്പത്തിൽ പൊതുവേ കാണാൻ കഴിയുന്നില്ല.

ഇത്തരം മിഷനറിപ്രവർത്തനങ്ങൾ ഒരു നല്ല ക്രിസ്തീയസാക്ഷ്യമായി ഗ്രിഗോറിയോസ് തിരുമേനി കണക്കാക്കുന്നില്ല. സ്നേഹത്തിലും പരിത്യാഗത്തിലും സമ്പൂർണ്ണമായി സ്വയം അർപ്പിച്ച് ക്രിസ്തുവിന്റെ സുവിശേഷമറിയിച്ചും അവനു സാക്ഷികളായി ജീവിച്ചുകൊണ്ടുള്ള സുവിശേഷവേല ഇന്നും പ്രസക്തമാണെന്നു തന്നെ മാർ ഗ്രിഗോറിയോസ് പ്രബോധിപ്പിക്കുന്നു.

### സുവിശേഷദൗത്യം, സാക്ഷ്യം, സുവിശേഷീകരണം

മിഷൻ എന്ന പദത്തോടൊപ്പം ഉപയോഗിച്ചുവരുന്ന മറ്റ് രണ്ട് ഇംഗ്ലീഷ്

പദങ്ങളാണ് വിറ്റ്നസ്, ഇവാഞ്ചലിസം. മിഷൻ എന്നതിന് സുവിശേഷ ദൗത്യം എന്നും വിറ്റ്നസ് എന്നതിന് സാക്ഷ്യം എന്നും വിവർത്തനം ചെയ്യാം. എന്നാൽ ഇവാഞ്ചലിസം എന്ന പദത്തിന് തത്തുല്യമായ മല യാളപദം കണ്ടെത്തുക വിഷമമാണ്. സുവിശേഷീകരണം എന്നു വിവർത്തനം ചെയ്യുന്ന പക്ഷം അതിനു സമാനമായ ഇംഗ്ലീഷ് പദം ഇവാ ഞ്ചലൈസേഷൻ എന്നായിരിക്കും. യഥാർത്ഥത്തിൽ ഇവാഞ്ചലിസം എന്ന പദം ഒട്ടുംതന്നെ യോജിക്കുന്നില്ല എന്ന പക്ഷക്കാരനായിരുന്നു ഗ്രിഗോറി യോസ് തിരുമേനി. സോഷ്യലിസം, കമ്മ്യൂണിസം, കാപ്പിറ്റലിസം എന്നൊക്കെ നാം ഉപയോഗിക്കുന്നുണ്ടല്ലോ. ഇംഗ്ലീഷ് ഭാഷയിൽ 'ഇസം' ചേർന്നുവരുന്ന പദങ്ങൾ ഒരു ആദർശത്തേയോ മൂല്യസംഹിതയേയോ ആണ് സൂചിപ്പിക്കുന്നത്. അങ്ങനെയെങ്കിൽ ഇവാഞ്ചലിസം വിവർത്തനം ചെയ്യുക വളരെ ദുഷ്കരം തന്നെ. സുവിശേഷവേലയ്ക്ക് ഇവാഞ്ചലിസം എന്നപദം ഉപയോഗിക്കുന്നതിനുള്ള അനൗചിത്യം സ്വിറ്റ്സർലണ്ടിലെ വിഖ്യാതനായ ദൈവശാസ്ത്രജ്ഞൻ കാൾബാർത്ത് (1886-1968) തന്നെ ഒരവസരം ചൂണ്ടിക്കാണിക്കുകയുണ്ടായി. ജനീവയിലുള്ള ബൊസ്സെയിലെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിലുള്ള ഒരുസംഘം വിദ്യാർത്ഥികൾ കാൾബാർത്തിനെ സന്ദർശിച്ചു. കുട്ടികൾ ബാർത്തിനോടു ചോദിച്ചു: "മിഷൻ, വിറ്റ്നസ്, ഇവാഞ്ചലിസം എന്നീ പദങ്ങൾ തമ്മിലുള്ള വ്യത്യാസം എന്താണ്?" കാൾബാർത്ത് ഇങ്ങനെ ഉത്തരം നല്കി: "മിഷൻ എന്നതു കൊണ്ട് സഭയുടെ സുവിശേഷദൗത്യം എന്നാണർത്ഥമാക്കുന്നത്. വിറ്റ്നസ് എന്നതുകൊണ്ട് യേശുക്രിസ്തുവിനെ സാക്ഷിക്കുക എന്നും. എന്നാൽ ഇവാഞ്ചലിസം എന്ന പദം ഡി. റ്റി. നൈൽസിന്റെ (പ്രശസ്തനായ ദൈവ ശാസ്ത്രജ്ഞൻ) കണ്ടുപിടുത്തമാണ്. കാൾബാർത്ത് ഈ പദം അംഗീക രിക്കുന്നില്ല എന്നാണ് വ്യംഗ്യം. ബൊസ്സെ ഇൻസ്റ്റിറ്റ്യൂട്ടിലെ വിദ്യാർത്ഥിക ളുടെ ഇടയിൽ ബാർത്തിന്റെ പരാമർശം കുറേക്കാലത്തേക്ക് ചർച്ചാവിഷ യമായിരുന്നുവെന്നും ഗ്രിഗോറിയോസ് തിരുമേനി രേഖപ്പെടുത്തുന്നു (The Ecumenical Review, Vol.40, 1988, p. 359)".

മിഷൻ, വിറ്റ്നസ്, ഇവാഞ്ചലിസം എന്നീ പദങ്ങൾ ഏതാണ്ട് ഒരേ അർ ത്ഥത്തിലാണ് ഉപയോഗിച്ചുകാണുന്നത്. നവീകരണപാരമ്പര്യത്തിൽ ഉള്ള മിക്കവാറും എല്ലാ സഭകളും സഭയുടെ എല്ലാ പ്രവർത്തനങ്ങൾക്കും ഈ മൂന്ന് പദങ്ങളും ഏതാണ്ട് ഒരേ അർത്ഥത്തിൽ മാറിമാറി ഉപയോഗിക്കുന്നു. അഖിലലോക സഭാകൗൺസിലിന്റെ രേഖകളിലും ഇതേ രീതിതന്നെയാണ് അവലംബിച്ചു വരുന്നത്. ആരാധന, സാധുസംരക്ഷണം, സഭയുടെ വളർച്ച യ്ക്കുവേണ്ടിയുള്ള ശുശ്രൂഷ, വേദശാസ്ത്രാഭ്യസനം, ക്രിസ്തീയപഠനപ ദ്ധതി, അക്രൈസ്തവരുടെ ഇടയിലുള്ള സുവിശേഷവേല ഇവയ്ക്കെല്ലാം ഈ മൂന്ന് പദങ്ങളും ഉപയോഗിക്കുന്നു. ക്രിസ്ത്യാനികളും അല്ലാത്തവരു മായ സാധാരണക്കാരായ ആളുകൾ ഇത്ര വിശാലമായ അർത്ഥത്തിലല്ല



ഈ പദങ്ങൾ മനസ്സിലാക്കുന്നത്. സുവിശേഷം, സുവിശേഷവേല, സാക്ഷ്യം, പ്രസംഗം എന്നീ പദങ്ങൾ ഉപയോഗിക്കുമ്പോൾ അവർ പരിമി തമായ അർത്ഥം മാത്രമേ നൽകുന്നുള്ളു. ഇക്കാരണത്താൽ ആരാധന യ്ക്കും, വിശ്വാസത്തിലുള്ള സഭയുടെ വളർച്ചയ്ക്കും നവീകരണസഭകളിൽ വേണ്ടത്ര ഊന്നൽ ലഭിക്കാതെ പോകുന്നുണ്ട്.

ഉദാഹരണമായി സാക്ഷ്യം എന്ന പദം തന്നെയെടുക്കാം. ഒരു സംഭവം നേരിട്ടറിഞ്ഞ് അനുഭവത്തിൽ വരുന്നതാണ് സാക്ഷ്യമായിത്തീരുന്നത്. ക്രിസ്തുവിന്റെ പരസ്യശുശ്രൂഷ, പീഡാനുഭവം, ക്രൂശ്മരണം, പുനരു ത്ഥാനം എന്നിവയ്ക്ക് അപ്പോസ്തോലന്മാർ ഇങ്ങനെ സാക്ഷികളായി ത്തീർന്നു. പില്ക്കാലത്ത് വിശ്വാസത്തെപ്രതി ജീവനർപ്പിക്കുന്നവരെ സാക്ഷികൾ (Martyr-സഹദാ) എന്ന് വിളിച്ചു. എന്നാൽ ഇന്ന് സാക്ഷ്യം എന്ന പദം മുകളിൽ സൂചിപ്പിച്ചതുപോലെ സഭയുടെ എല്ലാ പ്രവർത്തന ങ്ങൾക്കും ഉപയോഗിക്കുന്നുണ്ട്. ഒരുവിധത്തിൽ ക്രിസ്ത്യാനി ചെയ്യുന്ന തെല്ലാം സാക്ഷ്യം തന്നെയാണ്. ക്രൂശിക്കപ്പെട്ട് മരിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന് നാം ജീവിതത്തിലൂടെ സാക്ഷ്യം വഹിക്കുന്നു. വി. കുർബ്ബാനയും ഒരു സാക്ഷ്യമാണ്. യേശുക്രിസ്തുവിന്റെ ക്രൂശ്മരണവും ഉയിർത്തെഴുന്നേൽപ്പും പ്രഖ്യാപിക്കുകയാണല്ലോ വി. കുർബ്ബാന. പക്ഷേ സാക്ഷ്യം എന്ന പദത്തിൽ ഒതുക്കാവുന്നതല്ല വി. കുർബ്ബാന എന്ന സങ്കല്പം. വി. കുർബ്ബാന ദൈവസന്നിധിയിലേക്കുള്ള പ്രവേശനമാണ്. വി. ദൂതന്മാരോടും പരിശുദ്ധന്മാരോടുമുള്ള സംസർഗ്ഗമാണ്. കർത്താവിന്റെ രക്ഷാകരപ്രവർത്തനങ്ങളിൽ ഉള്ള പങ്കാളിത്തവുമാണ്. ഈ അർത്ഥതല ങ്ങളെല്ലാം സാക്ഷ്യം എന്ന പദത്തിൽ ഒതുക്കാനാവുന്നില്ലല്ലോ.

ക്രിസ്തീയ ജീവിതത്തിന്റെ ആകെത്തുകയിൽ നിന്ന് സമുദ്ഭൂതമാകു ന്നതാണ് ലോകത്തിന്റെ മുമ്പിലുള്ള നമ്മുടെ സാക്ഷ്യം. ഇത് ക്രിസ്തീയ ജീവിതത്തിന്റെ സമസ്തതലങ്ങളെയും ഉൾക്കൊള്ളുന്നതിന് പര്യാപ്ത മായ പദമായി സ്വീകരിക്കുമ്പോൾ ന്യൂനീകരണം എന്ന അപാകത ഉണ്ടാ വുന്നു എന്നതിൽ സംശയമില്ല. ഇതിന്റെ ഫലമായി ക്രിസ്തീയജീവിത ത്തിന്റെ സമ്പൂർണ്ണവും സമഗ്രവുമായ വീക്ഷണം വികലമാകുന്നതിന് ഇട യായിത്തീരുന്നുവെന്നാണ് മാർ ഗ്രിഗോറിയോസിന്റെ പക്ഷം.

ഇന്ന് സഭകളിൽ കാണുന്ന ഒരു പ്രശ്നത്തിലേക്ക് മാർ ഗ്രിഗോറിയോസ് വിരൽ ചൂണ്ടുന്നു. ഒരാശയം ആകർഷകമായി കണ്ടുകഴിഞ്ഞാൽ അതി ലെല്ലാം ഉൾക്കൊള്ളിക്കുന്നതിനുള്ള ശ്രമമായി. മിഷൻ എന്ന സങ്കല്പ ത്തിൽ സർവ്വവും ഉൾക്കൊള്ളിക്കുക വഴി നാം മിഷനെത്തന്നെ ഫലത്തിൽ ഇല്ലാതാക്കുകയാണ്. സാക്ഷ്യം, ഇവാഞ്ചലിസം എന്നീ പദങ്ങൾക്കും ഈ ദുർഗതി ഉണ്ടായിരിക്കുന്നു. ഇക്കാരണത്താൽ ഇന്ന് സുവിശേഷദൗത്യം, സാക്ഷ്യം, സുവിശേഷീകരണം എന്നീ പദങ്ങൾക്ക് സവിശേഷമായ

അർത്ഥമൊന്നുമില്ലെന്ന് വന്നിരിക്കുന്നു. സഭ ചെയ്യുന്നതെന്തും സുവിശേഷ വേലയും സാക്ഷ്യവും സുവിശേഷീകരണവുമെങ്കിൽ സുവിശേഷം അറിയിക്കുന്നതിലുള്ള കാലികമായ അർത്ഥവും പ്രസക്തിയും നഷ്ടമാകുന്നു. സുവിശേഷവേലയുടെ അർത്ഥവും പ്രസക്തിയും ഇന്ന് വീണ്ടെടുക്കണമെങ്കിൽ വേദാധിഷ്ഠിതവും അപ്പോസ്തോലിക വിശ്വാസത്തിൽ ഊന്നിയതുമായ സുവിശേഷത്തെക്കുറിച്ചുള്ള സങ്കല്പം നാം തിരിച്ചറിയുകയും അന്യവും അനാവശ്യവുമായ എല്ലാ സൂചനകളും ഒഴിവാക്കി അതിനെ ശുദ്ധീകരിക്കുകയും വേണം എന്ന് ഗ്രിഗോറിയോസ് തിരുമേനി വാദിക്കുന്നു.

### സുവിശേഷത്തിന്റെ നിർമ്മലതയിലേക്ക്

ഗ്രിഗോറിയോസ് തിരുമേനി സുവിശേഷവേലയോട് താല്പര്യം കാണിച്ചിരുന്നില്ലെന്ന് പൊതുവെ ഒരു ധാരണയുണ്ട്. ഇത് എത്രകണ്ട് ശരിയാണ്? സുവിശേഷവേലയ്ക്ക് മിഷൻ എന്ന വാക്ക് ഉപയോഗിക്കുന്നതിനോട് അദ്ദേഹം എന്നും വിമുഖത കാണിച്ചിരുന്നു. ഇതിന് പ്രധാനമായും രണ്ട് കാരണങ്ങൾ ഉണ്ടായിരുന്നു എന്ന് സൂചിപ്പിച്ചിട്ടുണ്ട്.

1. കോളനി വാഴ്ചയോട് ബന്ധപ്പെട്ട് പ്രയോഗത്തിൽ വന്നതാണ് മിഷൻ എന്ന വാക്ക്. ഉള്ളടക്കത്തിലും സമീപനത്തിലും സാമ്രാജ്യാധിപത്യത്തിന്റെ പ്രത്യേകതകൾ ഈ വാക്കിനോട് ചേർന്നു വരുന്നതായി ഇന്നും കാണാം.

2. മിഷൻ എന്ന പദം ഇന്ന് സഭയുടെ എല്ലാ ദൗത്യനിർവഹണങ്ങൾക്കും ഉപയോഗിച്ച് കാണുന്നു. ഇക്കാരണത്താൽ പുതിയനിയമത്തിലും ആദിമ സഭയിലും സുവിശേഷവേലയ്ക്ക് നല്കിയിരുന്ന അർത്ഥം ഇന്ന് നഷ്ടമായിപ്പോയിട്ടുണ്ട്.

സഭയ്ക്ക് പല ദൗത്യങ്ങളുണ്ട്; സഭയ്ക്കുള്ളിലും, സഭയ്ക്ക് പുറത്തും. സഭയ്ക്കുള്ളിൽ വിശ്വാസികളുടെ ആദ്ധ്യാത്മികവും സാമൂഹികവും സാംസ്കാരികവുമായ വളർച്ചയ്ക്കുതകുന്ന പല ദൗത്യങ്ങളുമുണ്ട്. അതുപോലെ തന്നെ സഭയ്ക്കു പുറത്തുള്ളവർക്ക് വേണ്ടി ജീവകാരുണ്യപരവും സാമൂഹികവും സാംസ്കാരികവും വിദ്യാഭ്യാസപരവുമായ ദൗത്യങ്ങളുണ്ട്. ഇവയെല്ലാം ദൗത്യമെന്ന അർത്ഥത്തിൽ മിഷൻ എന്നും വിളിക്കാം. മാത്രമല്ല സുവിശേഷത്തിന് ഒരു സാമൂഹികമാനം ഉണ്ടെന്നും സാമൂഹികപ്രതിബദ്ധതയില്ലാത്ത സുവിശേഷം സമഗ്രമല്ലെന്നും നമുക്കറിയാം. ഉദാഹരണമായി നസറേത്തിലെ സംഘാലയത്തിൽ വച്ച് യെശയ്യാ പ്രവചനം 61:1–2 കർത്താവ് ഉദ്ധരിക്കുന്നതിലൂടെ തന്റെ ശുശ്രൂഷയിൽ സാമൂഹികമാനം എത്രകണ്ട് പ്രധാനമാണെന്ന് സൂചിപ്പിക്കുന്നുണ്ട്. ദരിദ്രരോട് സദ്വർത്തമാനം അറിയിക്കുക; ബന്ധിതരോട് സ്വാതന്ത്ര്യം പ്രഘോഷിക്കുക, കുരുടർക്ക് കാഴ്ചയും മർദ്ദിതർക്ക് വിമോചനവും നൽകുക, ദൈവം സ്വജനത്തെ രക്ഷിക്കുന്നതിനുള്ള സമയം സമാഗതമായിരിക്കുന്നു എന്ന് വിളിച്ചറിയിക്കുക. സുവിശേഷത്തിന് എക്കാലവും പ്രസക്തമായിരിക്കേണ്ട സമഗ്രവും സമ്പൂർണ്ണവുമായ ഒരു സമീപനം കർത്താവിന്റെ നസറേത്ത് പ്രഖ്യാപനത്തിൽ അടങ്ങിയിട്ടുണ്ട്. ഇതിൽ നിന്ന് വ്യതിചലിക്കണമെന്നാണോ ഗ്രിഗോറിയോസ് തിരുമേനി ഉദ്ദേശിക്കുന്നത്?



സുവിശേഷത്തിൽ ആദ്ധ്യാത്മികവും സാമൂഹികവുമായ തലങ്ങളുണ്ട്. ഇവയെ പരസ്പരം വേർതിരിച്ച് കണ്ടുകൂടാ. എന്നാൽ സുവിശേഷഘോഷണത്തെ സഭയുടെ സാമൂഹികദൗത്യമായി ചുരുക്കിക്കളയാനുമാവില്ല. ഇന്ന് വിരുദ്ധ ധ്രുവങ്ങളിലായി നിൽക്കുന്ന രണ്ട് പ്രവണതകൾ കാണുന്നുണ്ട്!

1. സാമൂഹിക പദ്ധതികൾ നടപ്പിലാക്കിക്കൊണ്ടുള്ള സുവിശേഷ പ്രവർത്തനം. ഇത് സുവിശേഷത്തെ ഒരു സാമൂഹിക സുവിശേഷമാക്കി (social gospel) മാറ്റിയിരിക്കുന്നു.

2. സാമൂഹിക പ്രതിബദ്ധത ഒട്ടുംതന്നെ കണക്കിലെടുക്കാത്ത ശുദ്ധ സുവിശേഷീകരണം (pure gospel). രണ്ടുംകൂടെ സമന്വയിപ്പിച്ചുകൊണ്ടുള്ള സമീപനമാണ് സഭകൾ വികസിപ്പിച്ചെടുക്കേണ്ടതെന്ന കാര്യത്തിൽ സംശയമില്ല.

പുതിയനിയമവും ആദിമസഭയും കാണിച്ചുതരുന്ന സുവിശേഷവേലയുടെ മാതൃക എന്താണ്? വിശ്വാസികളുടെ സമൂഹത്തിൽ നിന്ന് ഒരാളോ ഒരുസംഘം ആളുകളോ അവിശ്വാസികളുടെ അടുക്കലേക്ക് സുവിശേഷവുമായി കടന്നുചെല്ലുന്നു. അവിടെയുള്ള ആളുകളുമായി എല്ലാ അർത്ഥത്തിലും ഏകീഭവിക്കുന്നു. അവർക്കായി സ്വജീവൻ അർപ്പിക്കുന്നു, വാക്കിലും പ്രവർത്തിയിലും അവർ ക്രിസ്തുവിനെ പ്രഘോഷിക്കുന്നു. 'ദൈവത്തിന്റെ അഭിഷിക്തൻ വന്നിരിക്കുന്നു. ദൈവം ലോകത്തെ ക്രിസ്തുവിൽ തന്നോട് നിരപ്പിച്ചു. മരണത്തെയും തിന്മയെയും തോല്പിച്ച് കർത്താവ് പുനരുത്ഥാനം ചെയ്തു. ക്രിസ്തുവിനെ ഇന്നും നമുക്ക് കാലികമാക്കിത്തരുന്ന പരിശുദ്ധാത്മാവിനെ ദൈവം നമുക്ക് ദാനം ചെയ്തു. വിശ്വാസികളുടെ സമൂഹത്തിൽ പരിശുദ്ധാത്മാവ് സന്നിഹിതനായിരിക്കുന്നു'. വിശ്വാസികളുടെ സമൂഹത്തിൽ നിന്ന് അവിശ്വാസികളുടെ അടുത്തേക്ക് കടന്നുചെല്ലുന്നതാണ് സുവിശേഷദൗത്യം. ക്രിസ്തുവിൽ പരിശുദ്ധാത്മാവിന്റെ പുതുജീവൻ സ്വീകരിക്കാനുള്ള ആഹ്വാനമാണ് സുവിശേഷഘോഷണത്തിന്റെ ഉള്ളടക്കം. സ്നാനം ഏറ്റു ക്രിസ്തുശരീരത്തോടു ചേരുക. ഒരേ പാനപാത്രത്തിൽ നിന്നു പങ്കിട്ടും ഒരേ അപ്പത്തിൽ അംശികളായും വി. കുർബ്ബാനയിലൂടെ വിശ്വാസികൾ ക്രിസ്തുശരീരത്തോടുള്ള സംബന്ധം അനുഭവിച്ചറിയുക. സുവിശേഷ ദൗത്യത്തെ സംബന്ധിച്ച ഈ അടിസ്ഥാനപ്രമാണം സഭകൾ പുനഃസ്ഥാപിക്കേണ്ടതുണ്ടെന്ന് ഗ്രിഗോറിയോസ് തിരുമേനി ഊന്നിപ്പറയുന്നു.

“Does Evangelism Means Anything Today’’ എന്ന തലക്കെട്ടിൽ ഗ്രിഗോറിയോസ് തിരുമേനി എഴുതിയ ഒരു ലേഖനം കയ്യെഴുത്ത് രൂപത്തിൽ ഓർത്തഡോക്സ് സെമിനാരി പുരാവസ്തുശേഖരത്തിൽ സൂക്ഷിച്ചിരിക്കുന്നു. സുവിശേഷവേലയെ സംബന്ധിച്ച് ഗ്രിഗോറിയോസ് തിരുമേനിയുടെ സമീപനം എന്തെന്ന് പ്രസ്പഷ്ടമാക്കുന്ന ഒരു ഭാഗം ഇവിടെ ഉദ്ധരിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിക്കട്ടെ.

"Evangelization, it seems to me, is ever and always centrally important. But if it has to retain its importance, its meaning must be purged from all extraneous elements. This would mean that Evangelization is not the total task of the church, but rather a specific task, a central task, but not the only task. In that specific sense Evangelization is a process that takes place accros the boundary of faith and unbelief, when a member of the community of faith proclain to the unbeliever the **Evangellion**-the good news that the Messiah has come, that god was in Jesus Christ recounciling the world into himself, that he has risen from the dead, victor over the grave and over evil, that the Holy Spirit has come, and is present in the community of faith. Evangelization always proceeds from a community of faith to those outside it, and includes the invitation to receive new life in the spirit by faith, baptism and incorporation into the Body of Christ manifested in the community of faith."

□



5

# സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദം

ഫാ. ഡോ. ബി. വർഗീസ്

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ വേദശാസ്ത്ര സംഭാവനകളിൽ അന്തർദേശീയ ശ്രദ്ധയാകർഷിച്ച കൃതിയാണ് “സ്വാതന്ത്ര്യദീപ്തി: പൗരസ്ത്യ ആരാധനയും ആധുനിക മനുഷ്യനും”.[1] ആരാധനയെപ്പററി ശ്രദ്ധേയമായ ചില ലേഖനങ്ങൾ അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും, ആരാധനയുടെ വേദശാസ്ത്രം വിശദീകരിക്കുന്നത് ഈ ഗ്രന്ഥത്തിലാണ്. ആരാധനാവേദശാസ്ത്രത്തിലെ മൗലീകമായ ഒരു പഠനം എന്നു വിശേഷിപ്പിക്കാനാവില്ലെങ്കിലും, പൗരസ്ത്യ ആരാധനയുടെ അടിസ്ഥാനതത്വങ്ങളും വേദശാസ്ത്രാടിസ്ഥാനവും ലളിതമായും സമഗ്രമായും ഇതിൽ മാർ ഗ്രിഗോറിയോസ് അവതരിപ്പിക്കുന്നു.

രണ്ടാം പതിപ്പിന്റെ മുഖവുരയിൽ ഗ്രന്ഥകർത്താവ് സൂചിപ്പിക്കുന്നതുപോലെ ഇതദ്ദേഹത്തിന്റെ ആദ്യത്തെ പ്രധാന കൃതിയാണ്. പാശ്ചാത്യ ആരാധനാ പണ്ഡിതന്മാരുടെ പരിഗണനയ്ക്കും ചർച്ചയ്ക്കുമായിട്ടാണ് ഇതെഴുതിയതെന്ന് അദ്ദേഹം അവകാശപ്പെടുന്നില്ല. പൗരസ്ത്യ ആരാധനയിൽ തത്പരരായ പാശ്ചാത്യ വായനക്കാരെ മുന്നിൽ കണ്ടുകൊണ്ടാണ് ഇതിന്റെ രചനയിൽ അദ്ദേഹം ഏർപ്പെട്ടത്.

ഒന്നാം പതിപ്പിന്റെ ആമുഖത്തിൽ പറയുന്നത് ‘ഇന്നത്തെ ലോകത്തിന്റെ പശ്ചാത്തലത്തിൽ പൗരസ്ത്യ ആരാധനയെ അവതരിപ്പിക്കാനുള്ള ഉദ്യമമാണിതെന്നാണ്’. ഇന്നത്തെ ലോകമെന്നു പറഞ്ഞാൽ 1960-കളിലെ പാശ്ചാത്യലോകമെന്നാണ് വിവക്ഷ. അതായത് 1968-ലെ ഫ്രഞ്ചു വിദ്യാർത്ഥി വിപ്ലവത്തിനു മുമ്പുള്ള യൂറോപ്യൻ സമൂഹം. 1962-64 ലെ രണ്ടാം വത്തിക്കാൻ സുന്നഹദോസ് ആരാധനാപഠനത്തിൽ ഉയർത്തിവിട്ട പുതിയ താത്പര്യത്തിന്റെ പശ്ചാത്തലത്തിലാണ് മാർ ഗ്രിഗോറിയോസ് സ്വാതന്ത്ര്യദീപ്തിയുടെ ആശയങ്ങൾക്ക് അടിത്തറയിട്ടത്. 1960-കളിൽ യൂറോപ്യൻ വേദശാസ്ത്രവേദികളിൽ ചർച്ച ചെയ്തിരുന്ന വിഷയങ്ങൾക്കുള്ള പ്രതികരണം കൂടിയാണ് ‘സ്വാതന്ത്ര്യദീപ്തി’. അന്ന് ഗ്രന്ഥകർത്താവിന്റെ ചിന്തയിലുണ്ടായിരുന്ന മൂന്നു വിഷയങ്ങളാണ് ഗ്രന്ഥത്തിന്റെ അടിത്തറ.

1. ‘സെക്കുലർ ക്രിസ്തീയത’യാണ് ഒന്നാമത്തെ ശ്രദ്ധാവിഷയം.

1. *The Joy of Freedom: Eastern Worship and Modern Man.* Madras: CLS, 1986.

ഹിറ്റ്ലറുടെ കോൺസെൻട്രേഷൻ ക്യാമ്പിൽ വെച്ച് കൊല്ലപ്പെട്ട ജർമ്മൻ വേദശാസ്ത്രജ്ഞൻ ഡീട്രിച്ച് ബോൺഹോഫറുടെ 'മതരഹിത ക്രിസ്തീയത' (Religionless Christianity) എന്ന ആശയത്തിൽ നിന്നും ഉരുത്തിരിഞ്ഞതാണ് 'സെക്കുലർ ക്രിസ്തീയത'. സാമൂഹ്യ പ്രശ്നങ്ങളെ പാടെ അവഗണിച്ച യൂറോപ്യൻ ഭക്തി പ്രസ്ഥാന(pietism)ത്തോടുള്ള എതിർപ്പിൽനിന്നാണ് 'സെക്കുലർ ക്രിസ്തീയത'യുടെ ഉത്ഭവം. നാസികളുടെ കിരാതത്തിനു മുമ്പിൽ യൂറോപ്യൻ ക്രൈസ്തവസഭകൾ മൗനമവലംബിച്ചത് ബോൺഹോഫറെ ചൊടിപ്പിച്ചു. അനീതിക്കെതിരെ ശബ്ദമുയർത്തിയ പ്രവാചക മാതൃകയിൽ നിന്നും പ്രചോദനമുൾക്കൊണ്ട്, പ്രവർ ത്തനത്തിനും സാമൂഹ്യപ്രതിബദ്ധതയ്ക്കും മതരഹിത ക്രിസ്തീയതയിൽ ഊന്നൽ നല്കി. ആരാധനയിൽ മാത്രം അധിഷ്ഠിതമായ മതം മനുഷ്യന്റെ ശൈശവദശയുടേതാണ്; മനുഷ്യന് ഇന്ന് പ്രായപൂർത്തിയായിരിക്കുന്നതിനാൽ ലോകത്തോടുള്ള പ്രതിബദ്ധത നിറവേറ്റാനുള്ള പ്രവർത്തനശൈലിയാണ് ഇന്ന് ആവശ്യമെന്ന് ഇതിന്റെ വക്താക്കൾ വാദിച്ചു.

'ദൈവമില്ലെന്നുള്ള ചിന്ത'യിൽ (as if God did not exist) ജീവിക്കുവാൻ 'മതരഹിത ക്രിസ്തീയത' ആഹ്വാനം ചെയ്തു. യാഥാർത്ഥ്യത്തിന്റെ കേന്ദ്രബിന്ദു അദൃശ്യനും, അങ്ങെവിടെയോ മാറിയിരിക്കുന്നവനുമായ ദൈവമല്ല; മനുഷ്യനാണ്. 'ദൈവം മരിച്ചു' എന്നുള്ള നീഷെയുടെ വാക്കുകൾ വരെ ചിലർ ആവർത്തിച്ചു. മനുഷ്യന് പ്രായപൂർത്തിയായ യുഗത്തിൽ ആരാധനയെക്കാളുപരി, സമൂഹത്തോടുള്ള ഉത്തരവാദിത്തം പൂർണ്ണമായി ഏറ്റെടുത്ത് നീതി, ജനാധിപത്യം, സ്വാതന്ത്ര്യം എന്നീ മൂല്യങ്ങൾക്കായി പ്രവർത്തിക്കുവാൻ ഈ ചിന്താപദ്ധതി ആഹ്വാനം ചെയ്തു.

പൊള്ളയായ യൂറോപ്യൻ മതജീവിതത്തിനുള്ള തിരിച്ചടിയായിരുന്നു ഒരർത്ഥത്തിൽ 'മതരഹിത ക്രിസ്തീയത'. അന്തസത്ത നഷ്ടമായ ആരാധനാശൈലിയോടുള്ള എതിർപ്പാണ് ഇതിൽ മുഴങ്ങിയത്. കൊളോണിയലിസം, ചൂഷണം, വർഗ്ഗ-വർണ്ണ വിവേചനങ്ങൾ എന്നിവയുടെ വിജയം ദൈവാനുഗ്രഹമെന്നു ചിന്തിക്കുകയും, അവയുടെ നിലനിൽപ്പിനായി പ്രാർത്ഥിക്കുകയും ചെയ്യുന്ന മതസമൂഹങ്ങളോടുള്ള എതിർപ്പായിരുന്നു ഇത്.

ആരാധനയെക്കാളുപരി, സാമൂഹ്യപ്രതിബദ്ധതയ്ക്കു പ്രാധാന്യം നൽകുന്ന ചിന്താപദ്ധതി, ഈശ്വരനെ സ്ഥാനഭ്രഷ്ടനാക്കി, തൽസ്ഥാനത്ത് മനുഷ്യനെയും, അവന്റെ മനസ്സിനെയും, ഇച്ഛാശക്തിയേയും പ്രതിഷ്ഠിക്കുവാനുള്ള പാശ്ചാത്യക്രൈസ്തവരുടെ വ്യഗ്രതയുടെ ഫലമാണെന്ന് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിച്ചു. ദൈവത്തെ മാറ്റിനിർത്തി ലോകത്തെ സ്വർഗ്ഗമാക്കുവാനുള്ള ശ്രമമാണിവിടെ കാണുന്നതെന്ന് അദ്ദേഹം പറഞ്ഞു. ദൈവമില്ലാത്ത 'ദൈവരാജ്യം' സ്ഥാപിച്ച് മനുഷ്യന്റെ സ്വയ ദൈവീകരണം (auto-deification) ആണിവിടെ നടക്കുന്നത്.



ആധുനിക മനുഷ്യന്റെ അഹങ്കാരം മാത്രമല്ല ഇവിടെ പ്രശ്നം. ക്രിസ്തുവിലുള്ള ദൈവത്തിന്റെയും മനുഷ്യന്റെയും ഐക്യം എന്ന അടിസ്ഥാന ക്രിസ്തീയ പ്രമാണം മതരഹിത ക്രിസ്തീയതയിൽ നിഷേധിക്കപ്പെടുന്നു. ക്രിസ്തുവിലെ മനുഷ്യത്വവും ദൈവത്വവും ഇവിടെ വിഭജിക്കപ്പെടുന്നു. ഇതിന്റെ പരിണിതഫലം ക്രിസ്തുവിന്റെ ദൈവത്വത്തിന്റെ നിഷേധമായിരിക്കുമെന്നും, അതിനാൽ 'സെക്കുലർ/മതരഹിത ക്രിസ്തീയത' ഗൗരവമായ വിശ്വാസവിപരീതമാണെന്ന് മാർ ഗ്രിഗോറിയോസ് അഭിപ്രായപ്പെടുന്നു. 'ത്രിത്വത്തിലെ രണ്ടാമത്തെ ആളത്വം ജഢധാരണം ചെയ്തു' എന്ന യാഥാർത്ഥ്യത്തെ അവഗണിക്കുന്ന ലിബറൽ പ്രൊട്ടസ്റ്റന്റ് ചിന്തയുടെ മറ്റൊരു രൂപമായി ഇതിനെ അദ്ദേഹം കണ്ടു.

തന്റെ ക്രിസ്തീയ വിശ്വാസം സരളമായ വാക്കുകളിൽ മാർ ഗ്രിഗോറിയോസ് പല കൃതികളിലുമെന്നപോലെ 'സ്വാതന്ത്ര്യദീപ്തി'യിലും ആവർത്തിക്കുന്നു: "ഒരു ക്രിസ്ത്യാനി എന്ന നിലയിൽ, എന്നെ സംബന്ധിച്ചിടത്തോളം ദൈവവും മാനവജാതിയും ക്രിസ്തുവിൽ അവിഭാജ്യമായി ഒന്നായിരിക്കുന്നു. ജനങ്ങൾ അംഗീകരിച്ചാലും ഇല്ലെങ്കിലും ദൈവത്തെ കൂടാതെ മനുഷ്യൻ എന്ന പ്രതിഭാസം നിലനിൽക്കുന്നില്ല. ത്രിത്വത്തിലെ രണ്ടാമത്തെ ആളത്വത്തിന്റെ ജഢധാരണഫലമായി മനുഷ്യജാതി ഒരു ദിവ്യമനുഷ്യ യാഥാർത്ഥ്യമായി (divine human reality) രൂപാന്തരപ്പെട്ടിരിക്കുന്നു എന്നാണ് എന്റെ വിശ്വാസം. മനുഷ്യനെ ഉയർത്തിക്കാണിക്കുവാൻ ദൈവത്തെ നിഷേധിക്കുന്ന സെക്കുലറിസം അംഗീകരിക്കാൻ എനിക്കാവുകയില്ല. നീതിക്കും സമാധാനത്തിനും വേണ്ടി സെക്കുലർ മനുഷ്യർ പ്രവർത്തിക്കുന്നത് നല്ലതുതന്നെ; അവരോടുചേർന്ന് പ്രവർത്തിക്കുവാൻ എനിക്കു സാധിക്കും. എന്നാൽ അവരുടെ വിശ്വാസസംഹിത എനിക്ക് സ്വീകരിക്കാനാവില്ല; എന്റെ വിശ്വാസത്തിന്റെ സ്ഥാനത്ത് അവരുടെ സെക്കുലർ വിശ്വാസവും പ്രതിഷ്ഠിക്കാനാവില്ല. സഭയുടെ ജീവിതത്തിലും പ്രവർത്തനത്തിലും പ്രകടമാകുകയും, ഉപരി ആരാധനയിലൂടെ പ്രഖ്യാപിക്കപ്പെടുന്ന സഭയുടെ വിശ്വാസമാണ് എന്റേത്. സത്യം പറഞ്ഞാൽ, ദൈവത്തെ കൂടാതെ മനുഷ്യജീവിതത്തിന് അർത്ഥമില്ലെന്നാണ് എന്റെ വിശ്വാസം. ചരിത്രത്തിനും, ലോകത്തിന്റെ വളർച്ചക്കും അർത്ഥം നൽകുന്നത് ദൈവമാണ്. എന്നെ സംബന്ധിച്ചിടത്തോളം അഖിലാണ്ഡത്തിന് അർത്ഥം നൽകുന്നത് ദൈവമാണ്" (രണ്ടാം പതിപ്പിന്റെ ആമുഖം).

അതിനാൽ ആധുനിക മനുഷ്യന് ആരാധന അനിവാര്യമാണെന്ന് മാർ ഗ്രിഗോറിയോസ് സമർത്ഥിക്കുന്നു. ആരാധ്യനായ ദൈവത്തെ ആരാധിക്കുന്നതിലുള്ള പരാജയവും, വൈമുഖ്യവുമാണ് മനുഷ്യന്റെ അടിസ്ഥാന പ്രശ്നം. കാരണം ഈശ്വരൻ മാത്രമാണ് ഉണ്മ; താൻ മാത്രമാണ് യഥാർത്ഥ നന്മ. സമസ്ത ജീവികളും തന്നിൽ നിന്നുത്ഭവിക്കുന്നു; സമസ്ത നന്മകളുടെയും പ്രഭവസ്ഥാനമാണ് താൻ. ഈശ്വരന്റെ സ്നേഹത്തിന്റെ ദൃശ്യ

രൂപമാണ് സൃഷ്ടി. ഈ സത്യം അവഗണിക്കുകയും ഈശ്വരസ്നേഹത്തോട് പ്രതികരിക്കുകയും ചെയ്യുന്നത്, ദൈവനിഷേധമാണ്. ഈശ്വരൻ മാത്രമാണ് യഥാർത്ഥ ഉണ്മയെന്നും, താൻ മാത്രം യഥാർത്ഥ നന്മയെന്നും, എല്ലാ നന്മകളുടെയും ഉറവിടമാണ് താനെന്നും അനവരതം അംഗീകരിക്കുന്നതാണ് ആരാധനയുടെ അന്തസത്ത. മതരഹിത ക്രിസ്തീയതയുടെ പേരിൽ ഇത് അംഗീകരിക്കുവാൻ കാണിക്കുന്ന വിമുഖത മാർ ഗ്രിഗോറിയോസിനെ ചൊടിപ്പിക്കുന്നു. ഹാർവികോക്സ്, പോൾഫാൻ ബ്യൂറൻ എന്നിവരുടെ ശ്രദ്ധേയമായ കൃതികളാണ് ഇത്തരത്തിൽ പ്രതികരിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്.

2. മാർ ഗ്രിഗോറിയോസ് ശ്രദ്ധപതിപ്പിക്കുന്ന രണ്ടാമത്തെ വിഷയം ആരാധനയിലുള്ള മനുഷ്യന്റെ 'ഒറ്റപ്പെടൽ' (alienation) ആണ്. സമൂഹത്തോടും, ലോകത്തോടും ബന്ധമില്ലാതെ ഒറ്റക്ക് മനുഷ്യൻ ആരാധിക്കുന്നു എന്ന കാഴ്ചപ്പാടിനെതിരെ അദ്ദേഹം പ്രതികരിക്കുന്നു. പാശ്ചാത്യചിന്തയിൽ ഒരാളുടെ വ്യക്തിപരമായ കാര്യമാണ് ആരാധന. ദൈവവും വ്യക്തിയും തമ്മിലുള്ള ബന്ധമായിട്ടാണ് ആരാധനയെ പൊതുവെ കണ്ടിരുന്നത്. പൗരസ്ത്യ ക്രൈസ്തവർ 'മിസ്റ്റിസിസ'ത്തിന് ഊന്നൽ കൊടുക്കുന്നുവെന്നും, അവരുടെ ആരാധന അതിന് ഉദാഹരണമാണെന്നുമുളള ഒരു തെറ്റിദ്ധാരണ പാശ്ചാത്യരുടെയിടയിൽ വ്യാപിച്ചിരുന്നു. പാശ്ചാത്യചിന്തയിൽ 'മിസ്റ്റിസിസ'മെന്നു പറഞ്ഞാൽ, ലോകത്തിൽനിന്നും മനുഷ്യരിൽനിന്നും അകന്ന് 'ഏകനായി ഏകദൈവത്തെ കണ്ടുമുട്ടുവാനുള്ള ശ്രമ'മാണ്. ഇത്തരത്തിലുള്ള മിസ്റ്റിസിസം ക്രിസ്തീയമല്ലെന്ന് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാണിക്കുന്നു. ക്രിസ്തീയ ആരാധന വൈയക്തികമാണ്; എന്നാൽ അതേസമയം സമൂഹമായിട്ടുള്ളതുമാണ്. ആത്മീയവും, ഭൗതീകവും ആയ ഘടകങ്ങളും മാനങ്ങളും അതിലുണ്ട്. മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും അതിന്റെ ഭാഗമാണ്. "പ്രാഥമികമായി ആരാധനയർപ്പിക്കുന്നത് വിശ്വാസികളുടെ സമൂഹമാണ്; അതായത് ജീവനുള്ളവരും വാങ്ങിപ്പോയവരും അടങ്ങുന്ന സാർവ്വത്രിക സമൂഹം, സൃഷ്ടി മുഴുവനും വേണ്ടി മഹാപുരോഹിതനായി മാദ്ധ്യസ്ഥം വഹിക്കുന്ന ക്രിസ്തുവിനോടു ചേർന്ന് ദൈവമുമ്പാകെ നിന്നുകൊണ്ട് സമസ്ത മനുഷ്യർക്കും വേണ്ടി, അപ്പവീഞ്ഞുകളുടെ അർപ്പണത്തിലൂടെ, സൃഷ്ടിയെത്തന്നെ ദൈവത്തിന് സ്തോത്രാർപ്പണമായി (eucharistia) സമർപ്പിക്കുന്നു. മാർ ഗ്രിഗോറിയോസിന്റെ ആരാധനാ വേദശാസ്ത്രത്തിന്റെ സംഗ്രഹമാണിത്. ആരാധനയുടെ ഈ സാമൂഹ്യമാനം വി. കുർബ്ബാനയിൽ പ്രകടമാകുന്നു. വി. കുർബ്ബാനയാണ് സഭാവിശ്വാസത്തിന്റെയും, സുവിശേഷ സന്ദേശത്തിന്റെയും ഏറ്റവും ഉദാത്തമായ പ്രകടനമെന്നുള്ള പൗരസ്ത്യദർശനം സ്വാതന്ത്ര്യദീപ്തിയിൽ അദ്ദേഹം അവതരിപ്പിക്കുന്നു.

3. സ്വാതന്ത്ര്യദീപ്തിയുടെ രചനയ്ക്ക് പ്രചോദനഹേതുവായ മൂന്നാമത്തെ വിഷയം 'സ്വാതന്ത്ര്യ'മാണ്. പാശ്ചാത്യർ തെറ്റിദ്ധരിക്കുകയും, തെറ്റായി ഉപയോഗിക്കുകയും ചെയ്ത ഒരു പദമാണിതെന്ന് മാർ ഗ്രിഗോറിയോസ് പറയുന്നു. പാശ്ചാത്യചിന്തയിൽ, വിലക്കുകളില്ലാതെ വ്യക്തിക്ക് തോന്നുന്നതെന്തും പ്രവർത്തിക്കാനുള്ള സാദ്ധ്യതയാണ് സ്വാതന്ത്ര്യം. എല്ലാ വ്യക്തികൾക്കും സ്വതന്ത്രമായി പ്രവർത്തിക്കാൻ അവസരം നൽകുവാൻ സ്വാതന്ത്ര്യത്തിൽ അൽപ്പം വിട്ടുവീഴ്ചകൾക്ക് പാശ്ചാത്യർ തയ്യാറായി. ക്രമം (order) എന്ന് ഇതിന് പേരുപറയാം. മാർ ഗ്രിഗോറിയോസിന്റെ ചിന്തയെ വളരെ മഥിച്ചിട്ടുള്ള ആശയമാണ് സ്വാതന്ത്ര്യം. ആ അന്വേഷണത്തിന്റെ പ്രതിഫലനങ്ങൾ അദ്ദേഹത്തിന്റെ മിക്ക കൃതികളിലും കാണാവുന്നതാണ്. അദ്ദേഹത്തിന്റെ ചിന്തയിൽ സ്വാതന്ത്ര്യം വ്യക്തികളുടെ മാത്രം പ്രശ്നമായി കാണുന്നത് ശരിയല്ല; സമൂഹത്തിന്റെ അവകാശവും ലക്ഷ്യവുമാണത്. ഒരൊറ്റ  സമൂഹമെന്ന നിലയിൽ മനുഷ്യകുലത്തിനും സമസ്തസൃഷ്ടിക്കും ഒന്നായി ലഭിക്കേണ്ടതാണ് സ്വാതന്ത്ര്യം.



തോന്നുന്നതെന്തും ചെയ്യുന്നതല്ല സ്വാതന്ത്ര്യം. നന്മ മാത്രം ചിന്തിക്കാനും,പ്രവർത്തിക്കാനുമുള്ള കഴിവാണ് സ്വാതന്ത്ര്യം. മറ്റൊരാളെ ദ്രോഹിക്കുന്നത് സ്വാതന്ത്ര്യത്തിന്റെ തെളിവല്ല; തിന്മയുടെ ദാസ്യത്തെയാണത് വെളിവാക്കുന്നത്. പരപ്രേരണയില്ലാതെ നന്മ ചെയ്യുന്നതാണ് സ്വാതന്ത്ര്യത്തിന്റെ ലക്ഷണം. യഥാർത്ഥത്തിൽ ഈശ്വരൻ മാത്രമാണ് സ്വതന്ത്രൻ; കാരണം പരപ്രേരണയില്ലാതെ താൻ സദാ നല്ലതുമാത്രം പ്രവർത്തിക്കുന്നു.

ഈശ്വരനിൽ നിന്നും, മനുഷ്യരിൽ നിന്നും, സൃഷ്ടിയിൽ നിന്നുമുള്ള ഐതര്യം മനുഷ്യന്റെ സ്വാതന്ത്ര്യത്തിന്റെ അടയാളമല്ല; അടിമത്വത്തിന്റേതാണ്. വ്യക്തിസ്വാതന്ത്ര്യം, മാനവവംശത്തിന്റെ മുഴുവൻ സ്വാതന്ത്ര്യത്തിൽ നിന്നും വേർപെടുത്തി മനസ്സിലാക്കാനാവില്ല.

തിന്മയിൽ നിന്നുള്ള സൃഷ്ടിയുടെ ഉയിർത്തെഴുന്നേൽപ്പിലൂടെ മാത്രമേ മനുഷ്യൻ സ്വാതന്ത്ര്യം പ്രാപിക്കുകയുള്ളു. സൃഷ്ടി മുഴുവനും ആ ഉയിർത്തെഴുന്നേൽപ്പിനായി അഥവാ 'ദൈവപുത്രന്മാരുടെ സ്വാതന്ത്ര്യത്തിനായി കാത്തിരിക്കുന്നു' (റോമ 8:21). മനുഷ്യന്റെ സ്വാതന്ത്ര്യത്തിന്റെ പ്രതിഫലനങ്ങൾ രണ്ടു വിധത്തിൽ സൃഷ്ടിയിലും ഉണ്ടാകും.

1. മനുഷ്യൻ തിന്മയിൽ നിന്നും നാശത്തിൽ നിന്നും നേടുന്ന വിമോചനത്തിൽ സൃഷ്ടിയും പങ്കുചേരുന്നു.

2. മനുഷ്യനോടുകൂടി സൃഷ്ടിയും ദൈവസാന്നിദ്ധ്യം അനുഭവിക്കുകയും, ദൈവീകചൈതന്യം പ്രതിഫലിപ്പിക്കുകയും ചെയ്യും.

"സ്വാതന്ത്ര്യദീപ്തി" (Joy of Freedom) എന്ന ശീർഷകത്തിലെ 'സ്വാതന്ത്ര്യം ' എന്ന പദംകൊണ്ട് മാർ ഗ്രിഗോറിയോസ് വിവക്ഷിക്കുന്നത് ഇതാണ്: തിന്മയിൽ നിന്നുള്ള മനുഷ്യന്റെ വിമോചനം; നന്മ ചെയ്യാനുള്ള

ആഗ്രഹവും ശ്രമവും. ഇത്തരത്തിലുള്ള സ്വാതന്ത്ര്യം മനുഷ്യൻ പ്രാപിക്കുന്നത് ആരാധനയിൽ കൂടിയാണ്. യഥാർത്ഥ ആരാധന മനുഷ്യന് സ്വാതന്ത്ര്യത്തിന്റെ ആനന്ദം പ്രദാനം ചെയ്യുന്നു. ദൈവസന്നിധിയിൽ ധൈര്യത്തോടെ പ്രവേശിച്ച് സമൂഹമായി ദൈവത്തോട് ചേരുവാനും, സ്നേഹനിർഭരമായ പ്രവർത്തനശൈലി ആർജിക്കുവാനും യഥാർത്ഥ മനുഷ്യനെ സഹായിക്കുമെന്ന് മാർ ഗ്രിഗോറിയോസ് വിശ്വസിക്കുന്നു. ദൈവസാന്നിദ്ധ്യബോധം മനുഷ്യനെ സന്തോഷഭരിതനാക്കുകയും ചെയ്യുന്നു. ആധുനിക മനുഷ്യന്റെ രണ്ടു പ്രശ്നങ്ങളാണ് സ്വാതന്ത്ര്യവും സന്തോഷവും. ഇതു രണ്ടും നേടാൻ അവനെ സഹായിക്കുന്നത് സത്യആരാധനയാണ്.

* * * *

അനിതരസാധാരണമായ ബുദ്ധിവൈഭവവും, നിരീക്ഷണപാടവവും, ഗ്രാഹ്യ ശക്തിയും, സരളമായ സംവേദനക്ഷമതയും, അദ്ദേഹത്തിനുണ്ടായിരുന്നെങ്കിലും,പാശ്ചാത്യ – പൗരസ്ത്യ പണ്ഡിതലോകത്തെ കാര്യമായി ആകർഷിക്കുവാൻ മാർ ഗ്രിഗോറിയോസിന്റെ കൃതികൾക്കു കഴിഞ്ഞില്ല. ഒരു ബഹുമുഖ പ്രതിഭയായിരുന്നതിനാൽ ഒരു വിഷയത്തിലും ആഴമായ അന്വേഷണം നടത്തുവാനുള്ള ക്ഷമയോ താത്പര്യമോ അദ്ദേഹത്തിനില്ലായിരുന്നു എന്നതാണ് സത്യം. എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ സജീവമായി പ്രവർത്തിച്ചതിനാൽ അടിക്കടിയുള്ള യാത്രകളും വിവിധ വിഷയങ്ങളെ അധികരിച്ചുള്ള സെമിനാറുകളും ആഴത്തിലുള്ള പഠനത്തിനും ഗ്രന്ഥരചനയ്ക്കും ആവശ്യമായ സമയം കവർന്നെടുത്തു. എന്നാൽ മിന്നൽപ്പിണർ പോലെ മൗലീകമായ നിരീക്ഷണങ്ങളും, ചിന്താശകലങ്ങളും അദ്ദേഹത്തിന്റെ കൃതികളിലുടനീളം കാണാം. പലതും വിശദമായി പ്രതിപാദിച്ചിരുന്നെങ്കിൽ പണ്ഡിതലോകത്തിന്റെ ശ്രദ്ധ അർഹമായ വിധത്തിൽ ആകർഷിക്കുവാൻ അദ്ദേഹത്തിന് സാധിക്കുമായിരുന്നു.

താരതമ്യേന വൈകിയാണ് അദ്ദേഹം ഉപരിപഠനം നടത്തിയത്. വിവിധ വിഷയങ്ങളിലും പ്രവർത്തനങ്ങളിലുമുള്ള താത്പര്യം നിമിത്തം ആ പഠനം ഒരിക്കലും ക്രമനിബദ്ധമോ, പാശ്ചാത്യ പണ്ഡിതലോകം അംഗീകരിച്ച മാനദണ്ഡങ്ങൾക്കനുസൃതമോ ആയിരുന്നില്ല. സമ്പൂർണ്ണത (perfection) അത്യാവശ്യമാണെന്ന് അദ്ദേഹം ഒരിക്കലും ചിന്തിച്ചിരുന്നില്ല. ആദ്യകാലത്തെ താത്പര്യം ആരാധനയിലും വേദശാസ്ത്രത്തിലും ആയിരുന്നുവെങ്കിൽ, ജീവിതത്തിന്റെ അവസാനഘട്ടത്തിൽ 'മതങ്ങളുടെ തത്വചിന്ത' യിലായിരുന്നു അദ്ദേഹം ശ്രദ്ധ കേന്ദ്രീകരിച്ചത്. സ്വാതന്ത്ര്യദീപ്തിയിലെ പല മൗലീകമായ ആശയങ്ങളും വേണ്ടരീതിയിൽ വികസിപ്പിക്കുവാൻ സാധിച്ചിരുന്നെങ്കിൽ ആധുനിക കാലത്തെ ഏറ്റവും വലിയ പൗരസ്ത്യ വേദശാസ്ത്രജ്ഞന്മാരിൽ ഒരാളായി അദ്ദേഹം തീർച്ചയായും അറിയപ്പെടുമായിരുന്നു.

□



6

# ശിശുക്കളുടെ സ്നേഹിതൻ

### ഫാ. കെ. ടി. ഫിലിപ്പ് മുളന്തുരുത്തി

പാണ്ഡിത്യത്തിലും പ്രശസ്തിയിലും പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പരമോന്നത ശ്രേണിയിലായിരുന്നു. അതേ സമയം തന്നെ ഏറ്റവും ആർദ്രതയുള്ള ഒരു ഹൃദയത്തിന്റെ ഉടമയും ഏറ്റവും വലിയ മനുഷ്യസ്നേഹിയുമായിരുന്നു അദ്ദേഹം. നിർമ്മലഹൃദയരായ ശിശുക്കളെ എപ്പോഴും അദ്ദേഹം സ്നേഹവാത്സല്യം കൊണ്ട് വീർപ്പുമുട്ടിച്ചിരുന്നു. അവരിൽ നാളത്തെ സഭയെയും ലോകത്തെയും അദ്ദേഹം ദർശിച്ചു.

യശശരീരനായ ഒ. സി. കുര്യാക്കോസ് കോർഎപ്പിസ്ക്കോപ്പായുടെ നിരന്തരമായ ആഭ്യർത്ഥന മാനിച്ചുകൊണ്ടാണ് മുളന്തുരുത്തിയിലെ തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ ചുമതല അദ്ദേഹം ഏറ്റെടുത്തത്. വ്യക്തമായ ഒരു ഭാവിയും പ്രവർത്തനശൈലിയും ഇതിനുണ്ടാകണമെന്ന് ആഗ്രഹിച്ച് പരുമല മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ ചാരിറ്റബിൾ ട്രസ്റ്റിന് തിരുമേനി ജന്മം നല്കി. ട്രസ്റ്റിന്റെ പ്രവർത്തനമേഖലയിൽ പരമസ്ഥാനം ബോയ്സ് ഹോമിന് നല്കി.

ആഗോള സമാധാനത്തിനും നിരായുധീകരണത്തിനും വേണ്ടി അക്ഷീണം യത്നിക്കുന്നതിനിടയിൽ, അഖിലലോക സഭാകൗൺസിലിന്റെയും അതുപോലെ പ്രധാനപ്പെട്ട പ്രവർത്തനങ്ങളുടെയും കോൺഫറൻസുകളും ചർച്ചകളും സമ്മേളനങ്ങളുമായി സദാ പ്രവർത്തനനിരതനായിരുന്ന തിരുമേനിക്ക്, തലക്കോടിലെ അനാഥകുഞ്ഞുങ്ങളെ ശ്രദ്ധിക്കുവാൻ കഴിയുമെന്ന് ആരും കരുതിയിരുന്നില്ല. ഒരു ലേബൽ മേൽനോട്ടക്കാരനായിരുന്നുകൊള്ളുമെന്നു പോലും പലരും ചിന്തിച്ചുകാണും. എന്നാൽ സ്കൂളിൽ പഠിക്കുന്ന കുഞ്ഞുങ്ങളുടെ ദൈനംദിന ജീവിതത്തിലെ സകല ആവശ്യങ്ങളും നിറവേറ്റിക്കൊടുക്കുവാൻ മാത്രമല്ല, അവരുടെ പഠനനോട്ടുകൾ പോലും വായിച്ച് തെറ്റുതിരുത്തിക്കൊടുക്കുവാൻ തിരുമേനി സമയം കണ്ടെത്തിയിരുന്നു എന്നുള്ളത് എനിക്ക് നേരിട്ട് അനുഭവമുള്ള കാര്യമാണ്.

ചിത്രം വരയ്ക്കുന്നതിനും പാട്ടുപാടുന്നതിനും മിമിക്രി കാണിക്കുന്നതിനും കഴിവുള്ള കുട്ടികളുടെ കലാവിരുതുകൾ തിരുമേനി മനസ്സു നിറയെ ആസ്വദിച്ചിരുന്നു. തിരുമേനി തലക്കോടിൽ ആദ്യമായി വന്നപ്പോൾ തൂശനിലയിൽ ചോറും കറികളും വിളമ്പി കുട്ടികളോടൊപ്പം ഭക്ഷിക്കുന്ന ചിത്രം

തലക്കോടിലെ കടിഞ്ഞൂലുകളിൽ ഒരുവനായ കെ. സി. ജോർജ് വരച്ചുകാണിച്ചത്, തിരുമേനിയിൽ വളരെ മതിപ്പുളവാക്കി. ഇതുപോലെ ദൃഷ്ടാന്തങ്ങൾ പലതും പറയുവാനുണ്ടെങ്കിലും വിസ്താരഭയത്താൽ അതിന് മുതിരുന്നില്ല.

കുട്ടികൾക്ക് ഭക്ഷണവും വസ്ത്രവും കൊടുത്ത് വളർത്തി, പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയാൽ മാത്രം പോരാ, അവരെ ഏതെങ്കിലും തൊഴിൽ കൂടെ അഭ്യസിപ്പിക്കണമെന്ന് ക്രാന്തദർശിയായ തിരുമേനിക്ക് നിർബന്ധമുണ്ടായിരുന്നു. അതിന്റെ ഫലമാണ് തലക്കോടിൽ സ്ഥാപിതമായ ഇൻഡസ്ട്രിയൽ ട്രയിനിംഗ് സെന്റർ. ആധുനിക ലോകത്തിന്റെ അസാമാന്യ വേഗതയിലുള്ള വളർച്ചയും, വിവരസാങ്കേതിക വിദ്യയുടെ പ്രാധാന്യവും കണക്കിലെടുത്ത് കമ്പ്യൂട്ടർ വിദ്യാഭ്യാസവും കുട്ടികൾക്ക് നല്കുന്നതിനുള്ള പഠന കേന്ദ്രവും തിരുമേനി സ്ഥാപിച്ചു.

നിർദ്ധനരായ സ്ത്രീകളോടും തിരുമേനിക്ക് പ്രത്യേക അനുകമ്പയുണ്ടായിരുന്നു. അവർക്ക് ഒരു തൊഴിൽ ഉണ്ടാക്കി കൊടുക്കുവാൻ വിമൻസ് സൊസൈറ്റി പ്രൊഡക്ഷൻ സെന്റർ സ്ഥാപിച്ചു. കെൽട്രോണിന്റെയും, ജി. ബി. എം, വിജിൽ, ഗാർഡിയൻ കൺട്രോൾസ്, ഒ. ഇ. ൻ. എന്നിവയുടെ സഹായങ്ങൾ ഇതിന് ലഭിച്ചിട്ടുണ്ട്. സാമ്പത്തിക കാര്യങ്ങളിൽ തിരുമേനി വളരെ കർക്കശ സ്വഭാവക്കാരനായിരുന്നു. ആരിൽ നിന്നും അർഹിക്കാത്ത ഒരു പാരിതോഷികം പണമോ സാധനമായോ വാങ്ങുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. എന്നു മാത്രമല്ല, തന്റെ അദ്ധ്വാനഫലമായി ലഭിച്ചിരുന്ന സമ്പാദ്യം, രോഗക്കിടക്കയിലായിരുന്നപ്പോൾ ചികിത്സയ്ക്കുപോലും ഉപയോഗിക്കാതെ, തലക്കോടിലെ ട്രസ്റ്റിനുവേണ്ടി മരണപത്രികയിൽ എഴുതി വച്ചതും, സാധാരണ വാഹനങ്ങളിൽ, ശാരീരിക ക്ലേശം മൂലം യാത്ര പ്രയാസമായിരുന്നിട്ടുപോലും, ഒരു പഴയ അംബാസിഡർ കാർ വിലപേശി വാങ്ങി അതിൽ അവസാനം വരെ യാത്രചെയ്തതും ആ മഹൽ വ്യക്തിത്വത്തിന്റെ ലളിത ജീവിത ശൈലിയുടെ ദൃഷ്ടാന്തം മാത്രമാണ്.

കാലയവനികയ്ക്കുള്ളിൽ മറഞ്ഞെങ്കിലും, തലക്കോടിലെ പ്രവർത്തനങ്ങൾക്ക് തിരശീലയ്ക്കപ്പുറത്തിരുന്നു കൊണ്ട് ഇന്നും വ്യക്തമായ നേതൃത്വം നല്കുന്നു എന്നത് അനുഭവത്തിന്റെ വെളിച്ചത്തിൽ പറയുവാൻ സാധിക്കും.

□



7

# വിശ്വമാനവൻ വിസ്മരിക്കപ്പെടുന്നു!

**ഫാ. ഡോ. ഒ. തോമസ്**

മലങ്കര ഓർത്തഡോക്സ് സഭയെന്നല്ല ഭാരതത്തിലെ ക്രിസ്തീയ സഭകളുടെ തന്നെ ചരിത്രത്തിൽ കാലം ചെയ്ത പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയെപ്പോലെ ഒരു ധിഷണാശാലിയെ കണ്ടെത്തി എന്നു വരികയില്ല. വാസ്തവമിതാണെങ്കിലും, അദ്ദേഹത്തിന്റെ വേർപാട് സഭയിലോ സമൂഹത്തിലോ കാര്യമായ ഒരു ശൂന്യത സൃഷ്ടിച്ചിട്ടുണ്ടോ? ഇല്ലെന്നാണ് മറുപടിയെങ്കിൽ, അതിന്റെ കാരണം തിരുമേനിയുടെ പ്രത്യേകമായ ആളത്വസവിശേഷതയിൽ ആരോപിക്കാനായിരിക്കും പലർക്കും താല്പര്യം. എന്നാൽ, ഗ്രിഗോറിയോസ് തിരുമേനിയെപ്പോലെ ഒരു ധിഷണാശാലിയെ ഉൾക്കൊള്ളുവാൻ സമൂഹമായി നാം വളർന്നിട്ടില്ല എന്ന പരിചിന്തനമായിരിക്കും, ഭാവിയെപ്പറ്റി നന്മ പ്രതീക്ഷിക്കുന്നവർക്ക് സ്വീകരിപ്പാനാവുക.

**സാധാരണക്കാരുടെ പ്രതീക്ഷകൾ**

ശരാശരിയായ ഒരു സുറിയാനി ക്രിസ്ത്യാനിയുടെ ബൗദ്ധിക വിചിന്തനത്തിനും വികാര വിചാരങ്ങൾക്കും ഒതുങ്ങുന്ന ഒരു വ്യക്തിത്വമായിരുന്നില്ല തിരുമേനിയുടേത്. പെരുനാളുകൾക്കും, രഥഘോഷയാത്രകൾക്കും ഇരുന്നുകൊടുക്കുവാനോ, സാധാരണക്കാരുടെ ഭാഷയിൽ സംസാരിക്കുവാനോ ഇടപെടുവാനോ അദ്ദേഹത്തിനാവുമായിരുന്നില്ല. സഭയിലെ സമ്പന്നന്മാർക്ക്, അവരുടെ പൊങ്ങച്ചം വർദ്ധിപ്പിക്കുന്നതിനുള്ള സ്വകാര്യചടങ്ങുകളിൽ (വിവാഹം, മാമോദീസ, ശവസംസ്ക്കാരം തുടങ്ങിയവ) അതിഥിയാകുവാനും അദ്ദേഹത്തിന് സമയം കിട്ടിയിരുന്നില്ല. പണമുണ്ടെങ്കിലും ബൗദ്ധികതയിൽ പാപ്പരത്തമുള്ളവരോടു തിരുമേനിക്ക് ഉള്ളിൽ ബഹുമാനമൊന്നുമുണ്ടായിരുന്നില്ല. ഇങ്ങനെ പലവിധ കാരണങ്ങളാൽ തിരുമേനി ഭൂരിപക്ഷത്തിനും അനഭിമതനായിത്തീർന്നപോലെ തോന്നുന്നു.

**ബൗദ്ധികത**

അദ്ദേഹത്തോട് ആകർഷണീയത തോന്നേണ്ടത് പ്രധാനമായും ആഴമേറിയ അദ്ദേഹത്തിന്റെ പാണ്ഡിത്യത്തോടാണ്. നിർഭാഗ്യവശാൽ അദ്ദേഹത്തിന്റെ ലളിതമായ പുസ്തകങ്ങൾ പോലും ഒരു മാതിരി വായനക്കാർക്ക് ബാലികേറാമലയായിരുന്നു. സെക്കുലർ വിദ്യാഭ്യാസത്തിൽ മുൻപന്തിയിൽ നില്ക്കുന്ന ഒരാൾ അദ്ദേഹത്തിന്റെ ചില പുസ്തകങ്ങൾ വായിച്ചിട്ട്, പ്രാർത്ഥന, നോമ്പ്, ഉപവാസം തുടങ്ങിയ കാര്യങ്ങളെക്കുറിച്ച് അദ്ദേഹം ഒന്നും സൂചി

പ്പിച്ചിട്ടില്ല എന്നു പ്രസ്താവിക്കുകയുണ്ടായി. ശരാശരി വായനക്കാരുടെ നിലവാരം 'ക്ലീഷേ' യിൽ ഒതുങ്ങിനില്ക്കുന്നു എന്നു മനസ്സിലാക്കുവാൻ ഈ ഉദാഹരണം മതിയാകും. പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവയെക്കുറിച്ച് എപ്പോഴും പറയാറില്ലെങ്കിലും ആത്മീയതയുടെ ആഴമേറിയ തലങ്ങളെ പരാമർശിക്കുവാൻ എന്തെന്തു പ്രയോഗങ്ങൾ അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. 'ഉണ്മയിൽ നന്മയിലേക്കു രൂപാന്തരപ്പെടുക', 'ദൈവീക സ്വഭാവത്തിൽ പങ്കുചേരുക', 'ദൈവത്തിന്റെ ആലോചനായോഗത്തിൽ സംബന്ധിക്കുക', 'പ്രകടനാത്മകതയിൽ നിന്ന് കലർപ്പില്ലാത്ത നന്മയിലേക്കു വളരുക', 'ദൈവീകമർമ്മങ്ങളുടെ (Holy mysteries) ഓഹരിക്കാരാവുക' തുടങ്ങിയ പ്രയോഗങ്ങളുടെ അന്തരാർത്ഥം സാധാരണക്കാർ വേണ്ടവിധത്തിൽ ഗ്രഹിച്ചിട്ടുണ്ടാവില്ല.

പുരാതന കാലങ്ങളിൽ അറിവ് മതത്തിനും അതിനോടു ബന്ധപ്പെട്ട തത്ത്വശാസ്ത്രത്തിനുമായിരുന്നെങ്കിൽ, യൂറോപ്യൻ നവോത്ഥാനത്തിനുശേഷം ആ നിലമാറി. സെക്കുലർ ലോകത്തും, ശാസ്ത്ര സാങ്കേതിക രംഗത്തുമുണ്ടായ അറിവിന്റെ വിസ്ഫോടനവുമായി താരതമ്യം ചെയ്യുമ്പോൾ ആദ്ധ്യാത്മിക രംഗത്തുള്ളവർ പിൻനിരയിലേക്കു തള്ളപ്പെട്ടതായി അദ്ദേഹം കണ്ടെത്തി. സെക്കുലർ ബൗദ്ധികതയോട് സംവാദം നടത്തുവാൻ തക്കവണ്ണം അറിവിന്റെ ചക്രവാളങ്ങളെ വികസിപ്പിക്കുവാൻ ബോധപൂർവ്വമായ പരിശ്രമം തിരുമേനി എപ്പോഴും നടത്തിയിരുന്നു. പ്രത്യക്ഷമായി ദൈവത്തോടുള്ള ബന്ധം സ്ഥാപിക്കാത്ത അറിവ് പ്രയോജനരഹിതമെന്ന് പറഞ്ഞ് തള്ളിക്കളയാനാണ് പൊതുവേ സംഘടിത മതങ്ങളുടെ നേതാക്കളും അനുയായികളും ശ്രമിക്കുന്നത്. തിരുമേനി ആ കൂട്ടത്തിൽ ആയിരുന്നില്ല. അതുകൊണ്ടാണ് സെക്കുലർ ലോകത്തെ ബുദ്ധിജീവികളെപ്പോലെ ക്രൈസ്തവ സഭകളിലെ നേതാക്കന്മാർക്ക് അദ്ദേഹത്തെ ഉൾക്കൊള്ളുവാൻ സാധിക്കാതെ പോയത്. ഇ. എം. എസ്., പി. ഗോവിന്ദപ്പിള്ള, ഡോ. സുകുമാർ അഴീക്കോട് തുടങ്ങിയ കേരളത്തിലെ നേതാക്കളും ഇന്ത്യയിലേയും പുറത്തുമുള്ള ശാസ്ത്രജ്ഞന്മാരും ചിന്തകന്മാരും അദ്ദേഹത്തിന്റെ ചിന്തകളെ ഗൗരവമായി എടുത്തതുപോലെ ഏതെങ്കിലും സഭകളിൽ പെട്ടവർ ഇപ്പോഴും പരിഗണിക്കുന്നുണ്ടോ എന്നു സംശയിക്കുന്നു.

**ഓർത്തഡോക്സി**

'വെള്ളിക്കോലിൽ' വെള്ളി ഇല്ലാത്തതുപോലെ ഓർത്തഡോക്സിയിൽ ഓർത്തഡോക്സി നഷ്ടപ്പെട്ടതായി ചിലപ്പോഴെങ്കിലും അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്. ഉദാഹരണമായി പറഞ്ഞത്, നിത്യവുമുള്ള പ്രാർത്ഥനയെ അടിസ്ഥാനപ്പെടുത്തിയാണ്. പ്രാർത്ഥനയിലെ ഏറ്റം പ്രധാനമായ ഭാഗം പ്രുമിയോൻ സെദ്റായാണ്. അവിടെയാണ് പിതൃ-പുത്ര-പരിശുദ്ധാത്മാവിനെ സംബോധനചെയ്ത് സ്തുതിയും, സ്തോത്രവും, അപേക്ഷയും എല്ലാം



സമർപ്പിക്കുന്നത്. ആ ഭാഗം വിട്ടുകളഞ്ഞ് ആവർത്തന വിരസതയുള്ള 'കോലോ'യും വീണ്ടും കോലോയും ഒരു വരിപോലും വിടാതെ ചൊല്ലി തീർക്കുവാൻ എല്ലാവർക്കും നിർബന്ധമാണല്ലോ. പ്രാർത്ഥനയുടെ സുപ്രധാനഭാഗം വിട്ടുകളഞ്ഞ്, താരതമ്യേന പ്രാധാന്യം കുറഞ്ഞവയുടെ ദൈർഘ്യം വർദ്ധിപ്പിച്ച് ഓർത്തഡോക്സ് ആരാധനയെന്നു വിശേഷിപ്പിക്കുന്നതിൽ അദ്ദേഹത്തിന് അസഹിഷ്ണുത ഉണ്ടായിരുന്നെങ്കിലും, യാഥാസ്ഥിതിക സമൂഹത്തെ പിണക്കാൻ ആഗ്രഹമില്ലാത്തതുകൊണ്ടാവാം, ആരാധനാ പരിഷ്ക്കരണ കമ്മറ്റിയുടെ 'ചെയർമാൻ' പദവി അനേകവർഷങ്ങൾ നിലനിർത്തിയെങ്കിലും കാര്യമായി ആ വഴിക്ക് ഒന്നും ചെയ്യാനാവാതെ പോയത്.

**മാർക്സിസത്തോടുള്ള പ്രതിപത്തി**

മാർക്സിസ്റ്റ് പ്രത്യയശാസ്ത്രത്തോടും അതിന്റെ സൈദ്ധാന്തികരോടും അദ്ദേഹം ഒരു പ്രത്യേകമായ അടുപ്പം പുലർത്തിയിരുന്നതും പൊതുവേ ക്രൈസ്തവ സഭാവിഭാഗങ്ങൾക്കു സ്വീകാര്യമായ നിലപാടല്ലായിരുന്നു. ബുദ്ധിമാനായ ഒരു നിരീശ്വരന് ലഭിക്കുന്ന സ്വീകരണം, അതിൽ പിന്നോക്കം നില്ക്കുന്ന ഭക്തന് അദ്ദേഹത്തിൽ നിന്ന് ലഭിക്കുമായിരുന്നില്ല. മാർക്സിസത്തിന്റെ ഭൗതികത്വത്തോട് ഒത്തുതീർപ്പുണ്ടാക്കുവാൻ അദ്ദേഹം ആഗ്രഹിച്ചിട്ടില്ല. എന്നാൽ പാവപ്പെട്ടവരുടെയും, ദുഃഖിതരുടെയും വിമോചനത്തിനു ശ്രമിക്കുന്ന സംഘടിത ശക്തികളിൽ അവഗണിക്കാനാവാത്ത സ്ഥാനം മാർക്സിസത്തിനുണ്ടെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. പാവങ്ങളുടെ സംരക്ഷണത്തിന്റെ കുത്തക അവകാശപ്പെടുന്ന ക്രൈസ്തവസഭകൾക്ക് ധർമ്മസ്ഥാപനങ്ങളും, ജീവകാരുണ്യ പ്രവർത്തനങ്ങളും വഴിയായുള്ള പ്രവർത്തനങ്ങളല്ലാതെ, ചൂഷിതമായ ഘടനകളോട് പോരാടുവാനുള്ള സന്നദ്ധത ഇപ്പോഴുമുണ്ടായിട്ടില്ലെന്ന് ചൂണ്ടിക്കാട്ടിയിട്ടുള്ളതും സഭകൾക്ക് സ്വീകാര്യമായിരിക്കുവാൻ ഇടയില്ല. കമ്മ്യൂണിസത്തെ നശിപ്പിക്കുവാൻ ക്രൂശുയുദ്ധം നടത്തുന്ന സഭകൾക്കും നേതാക്കൾക്കും അദ്ദേഹം അനഭിമതനായതിൽ അത്ഭുതപ്പെടാനില്ല.

**ഭക്തി**

ഭക്തിയെക്കുറിച്ചും സാധാരണക്കാരുടേതിൽ നിന്നും വളരെ വ്യത്യസ്ഥമായ ധാരണകളാണ് അദ്ദേഹത്തിന്റേത്. യാമപ്രാർത്ഥനകൾ മുറതെറ്റാതെ നടത്തുകയും, നോമ്പും, ഉപവാസവും ക്രമംതെറ്റാതിരിക്കുകയും ചെയ്യുമ്പോൾ ഭക്തന്മാരാവും എന്നദ്ദേഹം വിശ്വസിച്ചില്ല. ജീവിതത്തിൽ, 'സ്വയശിക്ഷണം' പാലിക്കുന്നതിന് ഇവയ്ക്കുള്ള സ്ഥാനം വളരെയാണെന്ന് എപ്പോഴും പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ നന്മ ചെയ്യുമ്പോൾ അത് പ്രകടനാത്മകമാകാതിരിക്കുക, നിർവ്യാജമായ സ്നേഹം പങ്കിടുക, നീതി നിമിത്തം പീഢനയും, യാതനയും ഏറ്റുവാങ്ങുക തുടങ്ങിയവയൊക്കെ ഭക്തിയുടെ ശരിയായ

അടയാളങ്ങളായി കണ്ടു. ഇൻഡ്യയിൽ ആരാണ് ക്രിസ്ത്യാനി എന്നു ചോദിച്ചാൽ ഞാൻ ചൂണ്ടിക്കാണിക്കുന്നത് ഒരു അക്രൈസ്തവനെയാണ് എന്ന് അദ്ദേഹം എഴുതുകയും പ്രസംഗിക്കുകയും ചെയ്തു. മറ്റാരുമല്ലാ, അത് രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയാണ്. സ്വാതന്ത്ര്യപുലരിയുടെ വർണ്ണശബളിമയിൽ പങ്കുചേരാതെ നവ്ഘോലിയിൽ പരസ്പരം പോരാടുന്ന ഹിന്ദു-മുസ്ലിം സഹോദരങ്ങളുടെ ഇടയിലേക്ക് ജീവനെ തൃണവൽഗണിച്ച് ഇറങ്ങിച്ചെന്ന ഗാന്ധിയുടെ ചിത്രവും ഇതോടു ചേർന്ന് അദ്ദേഹം വരച്ചുകാട്ടുകയുണ്ടായി. പലരും ഭക്തി എന്നു ധരിച്ചുവെച്ചിരിക്കുന്നത് പൊള്ളയാണെന്നും, കാപട്യമുള്ളതാണെന്നും വെളിപ്പെടുത്തിയാൽ അതിനെ ഉൾക്കൊള്ളുക അത്ര എളുപ്പമല്ലല്ലോ.

**സെക്കുലരിസം**

വിശ്വാസികൾക്കും അവിശ്വാസികൾക്കും ഒരുപോലെ പ്രിയമായിരിക്കുന്ന 'സെക്കുലറിസ'ത്തോട് തിരുമേനിക്ക് മതിപ്പുണ്ടായിരുന്നില്ല. മതത്തെ രാഷ്ട്രവ്യവഹാരങ്ങളിൽനിന്ന് ഒഴിച്ചുനിർത്തിയാൽ മതബാഹുല്യമായ ഒരു സമൂഹത്തിൽ മതസംഘർഷം ഒഴിവാക്കാനാവുമെന്ന് പലരും ചിന്തിക്കുന്നു. 'മതം മനുഷ്യനെ മയക്കുന്ന കറുപ്പാണ്' എന്ന പ്രത്യയശാസ്ത്രക്കാർക്കും ഈ നിലപാട് ഇഷ്ടമാണ്. ദൈവത്തെ വ്യക്തിയുടെ മാനസിക സംഘർഷങ്ങൾക്കു മറുമരുന്നായി ഉപയോഗിക്കാമെന്നതിൽ വിശ്വാസികൾക്കും സെക്കുലറിസത്തെ വളരെ ഇഷ്ടമാണ്. വ്യക്തിയുടെ സാമൂഹ്യബന്ധങ്ങളിലും, വ്യവസായത്തിലും, കച്ചവടത്തിലുമൊക്കെ ദൈവത്തിന് പ്രവേശനം നല്കാതെ ഒതുക്കിനിർത്താമല്ലോ. ഈ അപകടത്തെ തിരുമേനി ഗൗരവമായി മനസ്സിലാക്കിയതുപോലെ മറ്റാരുമുണ്ടെന്നു തോന്നുന്നില്ല. പാശ്ചാത്യ സെക്കുലറിസത്തിന്റെ ഉൾക്കാമ്പ് മതവിരുദ്ധവും, അതിൽകൂടെ ദൈവനിഷേധവുമാണെന്ന് അദ്ദേഹം കണ്ടെത്തി. രാഷ്ട്രവ്യവഹാരങ്ങളിൽ സംഘടിതമതം ഇടപെട്ട് വർഗ്ഗീയത വളർത്തണമെന്നല്ല, അദ്ദേഹം വിവക്ഷിച്ചത്. മറിച്ച് ലോകത്തിന്റെ സ്രഷ്ടാവും, വീണ്ടെടുപ്പുകാരനുമായ ദൈവത്തിന് സമൂഹത്തിന്റെ എല്ലാവ്യവഹാരങ്ങളിലും പ്രത്യേകിച്ച് ശാസ്ത്ര സാങ്കേതിക വളർച്ചയിലും സ്ഥാനം നൽകേണ്ടതിനെക്കുറിച്ച് അദ്ദേഹം ഉറക്കെ ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്തു. വസ്തുമയമായത് യാഥാർത്ഥ്യമെന്ന് തോന്നുന്നുവെങ്കിൽ, അതുപോലെ ദൈവത്തെയും യാഥാർത്ഥ്യമായി ഉൾക്കൊണ്ടുകൊണ്ട് ദൈവശാസ്ത്രം വികസിപ്പിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ വിവക്ഷ.

**ദൈവശാസ്ത്രത്തിലെ സമകാലിനത**

ഒന്നായിരുന്ന സഭയുടെ പൊതു സുന്നഹദോസുകളായ നിഖ്യാ കുസ്തന്തീനോപ്പോലീസ്, എഫേസൂസ് എന്നീ സുന്നഹദോസുകൾ ഉറപ്പിച്ചു നിർത്തിയ സത്യവിശ്വാസത്തിനപ്പുറം, ദൈവശാസ്ത്രത്തിനു വളരാൻ ഒന്നുമില്ല എന്ന നിലയിലാണ് പൊതുവെ ഓർത്തഡോക്സ് സമൂഹങ്ങൾ വർത്തിക്കുന്നത്. ഒരു പക്ഷേ, മിക്ക ഓർത്തഡോക്സ് സഭകളും, അവയുടെ നിലനിൽപിനുവേണ്ടി നിരന്തരം പോരടിക്കുന്ന സാഹചര്യങ്ങളും ദൈവശാസ്ത്രപരമായ ഈ മുരടിപ്പിന് കാരണമായിരുന്നിരിക്കാം. ആണവ യുദ്ധഭീഷണി, പരിസ്ഥിതി പ്രശ്നങ്ങൾ, ഗോത്ര വർഗ്ഗക്കാരുടേയും, ആദിവാസികളുടേയും പ്രശ്നങ്ങൾ, എല്ലാ രാജ്യങ്ങളിലെയും ന്യൂനപക്ഷങ്ങൾ അനുഭവിക്കുന്ന പീഡനങ്ങൾ, സ്ത്രീകൾക്കെതിരായ വിവേചനങ്ങൾ, നിരക്ഷരത തുടങ്ങി മനുഷ്യരാശിയെ മഥിക്കുന്ന അനേകം പ്രശ്നങ്ങളും മിക്ക ഓർത്തഡോക്സ് സഭകളുടേയും സജീവമായ പരിചിന്തനങ്ങൾക്ക് വിധേയമാകുന്നുണ്ടെന്ന് തോന്നുന്നില്ല. അവിഭക്ത സഭയുടെ അടിസ്ഥാനങ്ങളിൽ നിന്നുകൊണ്ട് പ്രാദേശികവും അന്തർദേശീയവുമായ പ്രശ്നങ്ങളെ വിശകലനം ചെയ്യുവാൻ അപാരമായ ഒരു കഴിവ് തിരുമേനിയ്ക്കുണ്ടായിരുന്നു. ഈ പ്രശ്നങ്ങളെയൊക്കെ സഭകൾ ഗൗരവമായി ചിന്തിച്ചുതുടങ്ങുമ്പോൾ സ്വഭാവികമായി അഭിനവ ഗ്രിഗോറിയോസിലേക്ക് എത്തിച്ചേരുവാൻ ഇടയാക്കും.

മുകളിൽ പറഞ്ഞ വിഷയങ്ങളെക്കുറിച്ചൊക്കെ പാശ്ചാത്യ ദൈവശാസ്ത്രത്തിൽ ഗൗരവമായ പഠനങ്ങൾ നടക്കുന്നുണ്ട്. പക്ഷേ ഒന്ന് ഒന്നിനോട് ബന്ധമില്ലാത്ത നിലയിലാണ് കാര്യങ്ങളുടെ കിടപ്പ്. സ്ത്രീകളുടെ വിമോചനത്തിനു വേണ്ടി പോരാടുന്നവർക്ക് കറുത്തവരുടെ പ്രശ്നങ്ങൾ അറിയുകയേ വേണ്ടാ. ഇൻഡ്യയിലെ ദളിതരുടെ പ്രശ്നങ്ങൾ വിലയിരുത്തുന്നവർക്ക് മറ്റു രാജ്യങ്ങളിലെ ന്യൂനപക്ഷ പീഡനങ്ങൾ വിഷയമല്ല. ചുരുക്കത്തിൽ സാന്ദർഭികത (contextual) യെ അടിസ്ഥാനപ്പെടുത്തി ദൈവശാസ്ത്രം വികസിപ്പിച്ചുവെങ്കിലും എല്ലാറ്റിനെയും കോർത്തിണക്കുന്ന അടിസ്ഥാനപരമായ സമഗ്രതയുടെ അഭാവം അത്തരം ചിന്തകളുടെ ബലഹീനതയായി മാറി. വിമോചനത്തിനുവേണ്ടിയുള്ള എല്ലാ സാഹചര്യങ്ങളിലെ പോരാട്ടങ്ങളെയും ക്രിസ്തുവിൽ കാണുന്ന പുതിയസൃഷ്ടിയുമായി ബന്ധിപ്പിച്ച് സമഗ്രമാക്കുവാൻ തിരുമേനിക്കു സാധിച്ചു. ഏതെങ്കിലും ബ്രാന്റിന്റെ പേരിൽ അറിയപ്പെടുന്നവരാണ് ഇപ്പോഴത്തെ മിക്ക ദൈവശാസ്ത്രജ്ഞന്മാരും. അങ്ങനെ ഒരു കൂട്ടത്തിൽ ഉൾപ്പെടുവാൻ തിരുമേനിക്ക് ആവുമായിരുന്നില്ല.

**പാശ്ചാത്യ ദൈവശാസ്ത്രത്തോടുള്ള എതിർപ്പ്**

പാശ്ചാത്യ ദൈവശാസ്ത്രം വഴിതെറ്റിയത് ആ പാരമ്പര്യത്തിന്റെ ശക്തനായ നേതാവായിരുന്ന ആഗസ്റ്റീനോസിന്റെ ചിന്തകളിലൂടെയാണെന്ന തിരുമേനിയുടെ ആഴമേറിയ വിമർശനം കത്തോലിക്കാ സഭയിലെ ചിന്തകർക്ക് തിരുമേനിയെ ഉൾക്കൊള്ളാതാക്കി. അതുപോലെ 'പേപ്പസി'യ്ക്കെതിരായ നിലപാടുകളും അവർക്ക് താങ്ങാനാവുന്നതായിരുന്നില്ല. പാശ്ചാത്യരുടെ മിഷൻ പ്രവർത്തനങ്ങളെയും അതിന്റെ പിന്നിലെ ദൈവശാസ്ത്രത്തെയും അദ്ദേഹം തള്ളിപറഞ്ഞു. സാമൂഹ്യ ജീവിതത്തിൽ വരുത്തിയ ചില മാറ്റങ്ങ

ജ്ഞാനത്തിന്റെ ഗ്രിഗോറിയൻപർവം

ളുടെ പേരിൽ അല്പസ്വല്പം നന്മ കണ്ടെത്തിയതല്ലാതെ, പൊതുവെ കൊളോണിയൽ മിഷനറി പ്രവർത്തനങ്ങളെ ശ്ലാഘിക്കാൻ അദ്ദേഹത്തിന് സാധിച്ചില്ല. 'മിഷൻ' എന്ന വാക്കിനോടുപോലും അദ്ദേഹം കടുത്ത എതിർപ്പ് പ്രകടിപ്പിച്ചിട്ടുണ്ട്. ചുരുക്കത്തിൽ നിലവിലുള്ള ഒന്നിനോടും പൂർണ്ണമായി ഏകീഭവിക്കാനാവാതെ എല്ലാറ്റിനോടും പോരാടി. ആശയങ്ങളോട് എതിർക്കുമ്പോൾ വ്യക്തികൾക്ക് കൊടുക്കേണ്ട ആദരവും, ബഹുമാനവും നൽകുവാൻ സാധിച്ചുവോ എന്നതും സംശയകരമായിത്തന്നെ നിലനിൽക്കുന്നു. 'കർമ്മമാർഗികൾ'ക്ക് സമകാലീനരുടെ അംഗീകാരം പെട്ടെന്നു ലഭിച്ചു എന്നു വരാം. ദാർശനികർക്കും തത്വചിന്തകർക്കും അങ്ങനെയാവില്ല. സോക്രട്ടീസ് മുതലുള്ള ദാർശനികരുടെ ജീവിതം അതാണ് സൂചിപ്പിക്കുന്നത്. എന്തുകൊണ്ടെന്നാൽ അവർ കാലത്തിനുമുമ്പേ പോയവരാണ്. അവർ സ്വപ്നം കണ്ട ഒരു സമൂഹ സൃഷ്ടിയിലേ അവരുടെ ചിന്തകൾ വിലമതിക്കപ്പെടുകയുള്ളു. പുതിയ ആകാശവും പുതിയ സൃഷ്ടിയുമാകുന്ന ദൈവരാജ്യ നിർമ്മിതിയിലേക്കു ചരിത്രം നീങ്ങുകയാണെങ്കിൽ അങ്ങനെ ഒരു കാലം വരാതിരിക്കുകയില്ല. അവിടെ ആധുനിക ഗ്രിഗോറിയൻ ചിന്തകൾ കൂരിരുട്ടിൽ വഴികാട്ടിയാവുന്ന പ്രകാശസ്തംഭമായിത്തീരും. അപ്പോഴേക്കും ഗ്രിഗോറിയോസ് എന്ന വ്യക്തി ഒരുപക്ഷേ മരിച്ചിരിക്കാം. ഇപ്പോഴത്തെ സമൂഹവും കാലഗതി പ്രാപിക്കും. ഈ രണ്ടു മരണവും നടക്കുമ്പോഴായിരിക്കാം ആശയങ്ങളുടെയും ചിന്തകളുടെയും രൂപത്തിൽ കാലചക്രത്തിൽ തന്നെ അദ്ദേഹത്തിന്റെ ശക്തമായ ഉയിർത്തെഴുന്നേല്പ് ദർശിക്കാനാവുന്നത്. വരുംതലമുറകൾക്കെങ്കിലും ആ ഭാഗ്യമുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

□